You can post an online comment about the contents of this digital magazine. For that, please connect to the Internet and Click here.

ADVERTISE

# The World in Kaleidoscopic Hues

# പ്രപഞ്ചം പഞ്ചവർണ്ണത്തിൽ

(Malayalam)

## Digital Magazine

ലക്കം 1, ഡിസംബർ 1, 2014
Issue 1, 1st of December 2014

Next PAGE
Go BACK
Search
Go to Page NO
Terms of USE
Close

CONTENTS

**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ലിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക

1 2 3 4 5 6 7 8 9 10 11 12 13 14 15 16 17 18 19 20 21 22 23 24 25 26 27 28 29 30 31 L

For all Answers



Published by
VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in,
victoriainstitutions@gmail.com
www.victoria.org.in

ഈ ഡിഡിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം ഒഴിവാക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.in എന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓട്കൂടി നിങ്ങളുടെ ഈ-മെയ്ലിൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റെജിസ്റ്റർ ചെയ്യുക

Next Page

# മലയാളത്തിലേക്ക് ഇങ്ഗ്ളീഷിനെ പരിചയപ്പെടുത്താൻ ഒരു ശ്രമം

ഇന്ത്യയിൽ ഇന്ന് 5%ത്തിൽ കുറവ് ആളുകൾക്കേ ഇങ്ഗ്ളീഷ് അറിയുള്ളു എന്നാണ് പറയപ്പെടുന്നത്. ഇങ്ങിനെ ഒരു അവസ്ഥ സംജാതമായതിന് പിന്നിൽ ചില തൽപര കക്ഷികളുടെ പ്രവർത്തനം ഉണ്ട് എന്ന് പറയാതെ വയ്യ. ഇവിടെ പലയിടങ്ങളിലും ഇന്ന് ഇങ്ഗ്ളീഷ് പഠിപ്പിക്കുന്ന രീതിയോ, തികച്ചും വിരസ സ്വഭാവമുള്ളതും, മനം മടുപ്പിക്കുന്ന തരത്തിലുള്ളതുമാണ്.

ശരിയായ ഇങ്ഗ്ളീഷ് അറിയുന്നത് കൊണ്ട് പല ഉപകാരങ്ങളും ഉണ്ട്. വ്യക്തിക്ക് മാത്രമല്ല, സമൂഹത്തിന് മുഴുവനായും. അത് എന്താണ് എന്ന് പിന്നീട് പറയാം. മാത്രവുമല്ല, ഇങ്ഗ്ളീഷ് ഒരു സംസാര ഭാഷയായി പഠിച്ചത് കൊണ്ട് മാത്രം ഇങ്ഗ്ളീഷിന്റെ മാസ്മരിക ഗുണങ്ങൾ മുഴുവനും മനസ്സിലാകണമെന്നില്ല.

ഇങ്ഗ്ളീഷ് ബ്യൂട്ടണിലെ, ഇങ്ഗളണ്ട് എന്ന പ്രദേശത്തിലെ പരമ്പരാഗത ഭാഷയാണ്. ബ്യൂട്ടണിൽ മറ്റ് മൂന്ന് പരമ്പരാഗത ഭാഷകൾ ഉണ്ട്. അവയ്ക്കൊന്നും ഇങ്ഗ്ളീഷിനുള്ള ചില വളരെ പ്രത്യേകമായിട്ടുള്ള സ്വഭാവ ഗുണങ്ങൾ ഉണ്ടാവാൻ ഇടയില്ല.

**വീഡിയോ ദർശ്ശനം:** ഈ ഡിജിറ്റൽ മാസികയിൽ പല കാര്യങ്ങളും ഉൾകൊള്ളിക്കുന്നതായിരിക്കും. എന്നാൽ പ്രധാനമായും ഇങ്ഗ്ളീഷിലുള്ള പല കാര്യങ്ങളിലായിരിക്കും ഊന്നൽ നൽകുക. എല്ലാ പതിപ്പിലും ഇന്റർനെറ്റിൽ ഉള്ള പല വീഡിയോകളെപ്പറ്റിയുള്ള വിവരങ്ങൾ മലയാളത്തിൽ അവതരിപ്പിക്കും. അതോടൊപ്പം അവയുമായി ബന്ധമുള്ളതോ, അല്ലെങ്കിൽ നേരിട്ട് ബന്ധമില്ലാത്തതോ ആയ, മറ്റുപലതിനെക്കുറിച്ചും പ്രതിപാദിക്കും. കഴിയുന്നതും ഇങ്ഗ്ളീഷിലുള്ള കാര്യങ്ങൾ ഒരു തർജ്ജമയിലൂടെ പരിചയപ്പെടുത്താനല്ല ശ്രമിക്കുക. ഇങ്ഗ്ളീഷ് ചെറുതായി അറിയുന്ന പലർക്കും, വീഡിയോവിന്റെയും മറ്റും ചെറിയൊരു പശ്ചാത്തലം കിട്ടിയാൽ നേരിട്ട് ഇങ്ഗ്ളീഷിലൂടെ തന്നെ കാര്യങ്ങൾ ഗ്രഹിക്കാൻ ആവും.

ഈ ഡിജിറ്റൽ മാസികയിൽ പരിചയപ്പെടുത്തുന്ന വീഡിയോകളുമായോ, അവയുടെ നിർമ്മാതാക്കളുമായോ, ഈ ഡിജിറ്റൽ മാസികയുടെ പ്രസാധകർക്ക് യാതോരു ബന്ധവുമുണ്ട് എന്ന് അവകാശപ്പെടന്നില്ല. മാത്രവുമല്ല, മറ്റു വെബ്ബ്സൈറ്റുകളിൽ എംബെഡ് ചെയ്യാൻ അനുവാദവും, അതിനുള്ള കോഡുകളും നൽകിയിട്ടുള്ള വീഡിയോകളെയാണ് ഈ ഡിജിറ്റൽ മാസികയിലൂടെ പരിചയപ്പെടുത്തുന്നത്.

Arthur Conon Doyle എഴുതിയ The Scarlet Letter എന്ന Sherlock Holmes നോവൽ ഒരു നീണ്ടകഥാ രൂപത്തിൽ ഈ മാഗസീനിൽ കാണാം. ഈ ലക്കത്തിൽ ആദ്യത്തെ അദ്ധ്യായം. ഈ തർജ്ജമയ്ക്കും ചില പ്രത്യേകതകൾ ഉണ്ട്.

ഒരു പെയ്ന്റിങ്ങ് (Painting) പേജുണ്ട്. പലപ്പോഴും ചരിത്രപ്രാധാന്യമുള്ള ഒരു പെയ്ന്റിങ്ങും അതുമായി ബന്ധപ്പെട്ട ചില കാര്യങ്ങളും ഉണ്ടാകും.

കമ്പ്യൂട്ടറിനേയും, ഇന്റർനെറ്റിനേയും കുറിച്ച് ഒരു പംക്തിയുണ്ടാകും. ഈ ലക്കത്തിൽ Torrent എന്നതാണ് പ്രതിപാദ്യ വിഷയം.

എല്ലാ ലക്കത്തിലും ഒരു പാചക പംക്തിയുണ്ടായിരിക്കാം. ഈ തവണ സൂപ്പുകളെക്കുറിച്ചാണ്. Elizabeth E. Leaഎഴുതിയ Domestic Cookeryഎന്ന ഇങ്ഗ്ളീഷ് പുസ്തകത്തിന്റെ തർജ്ജമയാണ്.

എല്ലാ ലക്കത്തിലും ഒരു Multiple Choice Questionnaire പംക്തിയുണ്ടാരിക്കാം. ചോദ്യങ്ങളും ഉത്തരങ്ങളും മലയാളത്തിലും ഇങ്ഗ്ളീഷിലും ഉണ്ടായിരിക്കും.

ഫ്യൂഡൽ ഭാഷകളുടെ സാമൂഹികവും വ്യക്തിപരവുമായ വിപത്തുക്കളെക്കുറിച്ച് ഒരു പംക്തി എല്ലാ പ്രാവശ്യവും ഉണ്ടായിരിക്കും.

പഴയ മലയാള സിനിമാ ഗാനങ്ങൾക്ക് ഒരു ഇങ്ഗ്ളീഷ് വ്യാഖ്യാനം എന്ന പംക്തി, ഇങ്ഗ്ളീഷ് ഭാഷാ നൈപുണ്യം ആഗ്രഹിക്കുന്നവർക്കും ഇഷ്ടപ്പെടാൻ സാധിച്ചേക്കാം.

ഇങ്ഗ്ളീഷ് ക്ളാസിക്ക്സ് എന്ന അദ്ധ്യായത്തിൽ, ഇങ്ഗ്ളീഷ് സാഹിത്യത്തിൽനിന്നും തിരഞ്ഞെടുത്ത ഏതാനും വരികളും അവയുടെ ശബ്ദവും കേൾക്കാം. ഇങ്ഗ്ളീഷ് പഠനത്തിന് ഇത് ഉപകരിച്ചേക്കാം. നല്ല ഉച്ചാരണത്തോടെ.

ഈ ഡിജിറ്റൽ മാസിക സ്മാട്ട് ഫോണിലും, ടാബ്ളറ്റിലും തുറക്കാമെങ്കിലും, ഇതിലെ ഓഡിയോയും, വീഡിയോയും, മറ്റ് സവിശേഷതകളും ഇവയിൽ പ്രവർത്തിക്കില്ല. എല്ലാ സവിശേഷതകളും കമ്പ്യൂട്ടറിൽ തുറന്നാലെ ലഭ്യമാവുള്ളു.

പേജ് തുറക്കുമ്പോൾ ശബ്ദം കേൾക്കാം. Audio സ്വിച്ച് ഓണാക്കിയിരിക്കേണം. Adobe Flash കമ്പ്യൂട്ടറിൽ install ചെയ്തിരിക്കേണം. ഇതില്ലെങ്കിൽ audioപ്രവർത്തിക്കില്ല. Adobe Reader X അല്ലെങ്കിൽ XIൽ ആയിരിക്കേണം ഈ Digital magazine തുറക്കേണ്ടത്. ഇതിന് താഴെയുള്ള വേർഷനുകളിൽ audioപ്രവർത്തിക്കില്ല. സ്മാട്ട് ഫോണുകളിലും, ടാബ്ലറ്റുകളിലും ഈ Digital magazine തുറക്കാമെങ്കിലും, ശബ്ദം, വീഡിയോ എന്നിവ പ്രവർത്തിക്കില്ല.

വീട്ടിലിരുന്നു കൊണ്ട് നല്ല **നിലവാരമുള്ള ഇങ്ഗ്ളീഷ് പഠിക്കാനുള്ള** ഒരു പംക്തിയും ഈ Digital magazine ൽ ഉണ്ട്. വളരെ പെട്ടന്ന് തന്നെ ഇങ്ഗ്ളീഷ് പഠിക്കാൻ ആവും.

ഇങ്ഗ്ളണ്ടിൽനിന്നും നമുക്ക് ലഭിച്ചിട്ടുള്ള ഇങ്ഗ്ളീഷ് നേസറി റൈമുകൾ പരിചയപ്പെടുത്തുന്ന ഒരു അദ്ധ്യായം ഉണ്ട്. ശബ്ദം കേൾക്കാം. ഇവയൊക്കെ അറിഞ്ഞാലെ യഥാർത്ഥ ഇങ്ഗ്ളീഷിന്റെ യഥാർത്ഥ സൗകുമാര്യത മനസ്സിലാക്കാൻ പറ്റുള്ളു.

ബയോഡാറ്റാ പേജിൽ തൊഴിലന്വേഷകരുടെ വിവരങ്ങൾ സൗജന്യമായി നൽകും. പേര് വിവരങ്ങൾ നൽകാൻ താൽപര്യമുള്ളവർ അവ അയച്ചുതരിക.

**പഴയവാർത്തകൾ:** കഴിഞ്ഞുപോയ ആഴ്ചകളിലെ ലോക വാർത്തകളുടെ ഒരു സംഗ്രഹം ഈ അദ്ധ്യായത്തിൽ കാണാൻ പറ്റുന്നതാണ്.

**ഹോമിയോപ്പതി പഠിക്കാം:** സൗജന്യമായി ഹോമിയോപ്പതി പഠിപ്പിക്കുന്ന ഒരു അദ്ധ്യായമാണ് ഇത്.

**മനുഷ്യ ശരീരം:** മനുഷ്യ ശരീരത്തെ വിവരിക്കുന്ന ഒരു അദ്ധ്യായമാണ് ഇത്.

ഈ ഡിജിറ്റൽ മാസിക എല്ലാ മാസവും 10ം തീയതി ഓൺലൈനായി പ്രസിദ്ധീകരിക്കുന്നതാണ്.

# ചൊവ്വയിൽ ജീവന്റെ സൂചനകൾ കണ്ടെത്തിയകാര്യങ്ങൾ നാസ ഒളിച്ചുവയ്ക്കുകയാണോ?

Courtesy: NASA Website

ചൊവ്വയിൽ ജീവനുണ്ടോ? ജീവനുള്ള ജന്തുക്കൾ ഇന്നില്ലെങ്കിൽ അവ പണ്ടു കാലങ്ങളിൽ ഉണ്ടായിരുന്നുവോ? എമെറിക്കൻ നാസ കുറേകാലമായി ചൊവ്വയെ പഠിച്ചുകൊണ്ടിരിക്കുകയാണ്. ജീവനോ, അല്ലെങ്കിൽ അതുമായി ബന്ധപ്പെട്ട എന്തെങ്കിലും തെളിവുകൾ ലഭിച്ചതായ് നാസ എവിടേയും സമ്മതിച്ചിട്ടില്ല. എന്നാൽ ഇന്ന് ചൈന, ഇന്ത്യ എന്നീ രാജ്യങ്ങൾ ചൊവ്വയിലേക്ക് കടക്കാനുള്ള ശ്രമങ്ങൾ തുടങ്ങിയിട്ടുണ്ട്. ഇതിന് പിന്നിൽ എന്തെങ്കിലും രഹസ്യവിവരങ്ങൾ ഉണ്ടോ?

നാസയുടെ പഴയകാല പഠനങ്ങളിൽ ചൊവ്വയിൽ പണ്ട് കാലങ്ങളിൽ പുഴകളും, വെള്ളവും ഉണ്ടായിരുന്നതായി സൂചിപ്പിക്കുന്ന പല സൂചനകളും ഉണ്ടായിരുന്നു. എന്നാൽ ഇന്ന് നാസ പുറത്തുവിടുന്ന വീഡിയോകളിലും, ഫോട്ടോകളിലും പലതും *മറച്ചുവെക്കപ്പെട്ടതായും, മാച്ചുകളഞ്ഞതായും* എമെറിക്കയിൽത്തന്നെ ആരോപണങ്ങൾ ഉദിച്ചിട്ടുണ്ട്.

ചൊവ്വയിൽ സൈഡ്ടോണിയ എന്നു പേരിട്ടിട്ടുള്ള സ്ഥലത്ത് മാഞ്ഞുപോയ ഒരു നാഗരിക സംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ കാണാൻ പറ്റുന്നുണ്ട് എന്നു പറയുന്നു. മനുഷ്യ മുഖത്തിന് സാദൃശ്യമായിട്ടുള്ള വലിയൊരു പ്രതിമയും, ഈജിപ്റ്റിൽ കാണുന്നതുമാതിരിയുള്ള പിരമിഡുകളും, ഈജിപ്റ്റിലെ സ്ഫിങ്ങ്സ് (Sphinx) പോലുള്ള ഒരു അർദ്ധ മനുഷ്യപ്രതിമയും മറ്റുമുള്ള ചെറിയ സൂചനകൾ നാസയുടെ ഫോട്ടോകളും, വീഡിയോകളും നിരീക്ഷിച്ചു പഠിക്കുന്ന പല വ്യക്തികളും കണ്ടെത്തിയതായി അവകാശപ്പെടുന്നു. ചൊവ്വയിൽ ഭൂമിക്ക് സമാനമായിട്ടുള്ള അന്തരീക്ഷമാണ് ഉള്ളത് എന്നും പറയപ്പെടുന്നു. നീല ആകാശം. ഇതുപോലുള്ള മണ്ണ്. അന്തരീക്ഷവായുവിൽ മാറ്റമുണ്ട് എന്നു പറയപ്പെടുന്നു.

ഈ വിഡിയോവിൽ ഒരു ലോഹം കൊണ്ടുണ്ടാക്കിയ ഒരു വസ്തുവിനെ കാണുന്നതായി പ്രസ്താവിക്കുന്നു. ഇതിന്റെ കോണുകൾക്ക് 90° ആങ്കിൾ ആണ് എന്നു പറയുന്നു. ഇങ്ങിനെ ഒരു ലോഹത്തിന് കൃത്യമായി 90° ആങ്കിൾ ലഭിക്കണമെങ്കിൽ അതിന് പിന്നിൽ ഒരു ബുദ്ധിപ്രവിർത്തിച്ചിട്ടുണ്ട് എന്നാണ് വാദിക്കുന്നത്.

ഒരു ചിത്രത്തിൽ മനുഷ്യന് സാദൃശ്യമുള്ള ഒരു ജീവിയേയും കാണുന്നുണ്ട്. നാസ പലതും പൊതുജന ശ്രദ്ധയിൽ നിന്നും മറച്ചു വയ്ക്കുന്നുണ്ട് എന്നാണ് ഈ വീഡിയോ ആരോപിക്കുന്നത്. എന്നാൽ കുറച്ചൊന്ന് ചിന്തിച്ചാൽ ഇതിന് പിന്നിലെ ചേതോവികാരം എന്താണ് എന്ന് പെട്ടെന്ന് മനസ്സിലാക്കാവുന്നതേയുള്ളു.

ഇന്ത്യൻ ഉപദ്വീപിലെ മലബാറിൽ നിന്നും തിരുവിതാംകൂറിൽ നിന്നും കുരുമുളക് വാങ്ങിച്ച് യൂറോപ്പിൽ വിറ്റിരുന്ന അറബികളും, അവർക്ക് ശേഷം വന്ന പോർച്ചുഗീസുകാരും, മറ്റും ഈ പ്രദേശങ്ങളിലേക്കുള്ള വഴി കഴിയുന്നിടത്തോളം രഹസ്യമായി വയ്ക്കാൻ ശ്രമിച്ചിരുന്നു. ഇതേ പോലെ, നാസയും അവരുടെ കണ്ടുപിടുത്തങ്ങൾ രഹസ്യമാക്കാൻ ശ്രമിക്കുകയായിരിക്കാം. എന്നാൽ ഇന്ന് നാസയിൽ ചൈന, ജപ്പാൻ, ഇന്ത്യ, ആഫ്രിക്കൻ രാജ്യങ്ങൾ തുടങ്ങിയ സ്ഥലങ്ങളിൽ നിന്നു പോലും ആളുകൾ ജോലിചെയ്യുന്നുണ്ട്. ഇത്യാദി രഹസ്യങ്ങൾ, വലിയ രഹസ്യങ്ങളായി നിർത്താൻ പ്രയാസമാണ്.

എന്നാൽ ഇവരെല്ലാം കൂടി ചൊവ്വയിൽ ചെന്നാൽ അവിടുള്ളവരുടെ കാര്യമെന്താകും? ഇന്ത്യയിലെ പലകാട്ടുപ്രദേശങ്ങളിലും നാഗരികർ വന്ന് കാട് തെളിയിച്ചപ്പോഴത്തെ അവസ്ഥയാവുവോ, അവിടുത്തുകാർക്ക്.

View the VIDEO



Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# The Grand Canyon

View the VIDEO

Courtesy National Park Service (USA) Website

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

ലോകത്തിലെ ഏറ്റവും അതിയശിപ്പിക്കുന്ന ഭൂമിശാസ്ത്ര പ്രതിഭാസങ്ങളിൽ ഒന്നാണ് എമെ്റിക്കയിലെ എറിസോണ (Arizona) സംസ്ഥാനത്തിലെ Grand Canyon. ഭൂമി രണ്ടായി പിളർന്ന പ്രതീതിയുളവാക്കാവുന്ന ഒരു പ്രദേശമാണ് ഇത്. 277 മൈൽ (446 കി.മി) നീളവും, 18 മൈലോളം (29 കി.മി) വരെ വീതിയും ഒരു മൈലിൽ (1800 മീറ്റർ) കൂടുതൽ താഴ്ചയും ഉള്ള ഭൂമിക്കുമേലുള്ള ഒരു വിള്ളലായി ഈ പ്രദേശം നിൽക്കുന്നു.

ദശലക്ഷക്കണക്കിന് വർഷങ്ങൾക്ക് മുമ്പ് കൊളറോഡോ നദി (Colorado River) ഒഴുകി ഒഴുകി സൃഷ്ടിച്ച മണ്ണൊലിപ്പിനാലാണ് ഈ വിള്ളൽ സൃഷ്ടിക്കപ്പെട്ടത് എന്ന് പറയപ്പെടുന്നു. അതിവ ആകർഷണകത്വം ഉള്ള ഈ പ്രദേശം കാണാൻ ഓരോ വർഷവും 50 ലക്ഷത്തോളം സന്ദർശകർ വരാറുണ്ട്.

എമെ്റിക്കൻ ഭൂഖണ്ടത്തിലെ പുരാതന പ്രാദേശികവാസികളിൽ പെട്ട പ്യൂബ്ളോ ജനതയുടെ ഒരു വിശുദ്ധ, തീർത്ഥാടനകേന്ദ്രമായിരുന്നു ഈ പ്രദേശം.

ഈ വീഡിയോവിൽ ഈ വിള്ളലിന്റെ സൗന്ദര്യവും, നിഗൂഢതകളും, ചരിത്രവും, അവിടെ യുഗങ്ങൾക്ക് മുമ്പ് താമസിച്ചിരുന്നവരെപ്പറ്റിയും അവരുടെ ജീവിതരീതികളെപ്പറ്റിയും, അതിനുള്ളിൽ ജീവിക്കുന്ന പക്ഷിമൃഗാദികളെപ്പറ്റിയും, വിരുന്നുകാർക്കുള്ള താമസ സൗകര്യങ്ങളെക്കുറിച്ചും പ്രതിപാദിക്കുന്നു.

ഈ പ്രദേശത്തിന് തൊട്ടടുത്തുള്ള, എറിസോണയിലെ മറ്റൊരു വിള്ളലായ Canyon de Chellyൽ നിന്നും, മറ്റൊരു ദിക്കിൽ നിന്നും ഷൂട്ട് ചെയ്ത Mackenna's Gold എന്ന ചിത്രത്തിൽ ഇതു പോലുള്ള ഭൂമിശാസ്ത്രപരമായ വിള്ളലുകളുടെ അമ്പരപ്പിക്കുന്ന ദൃശ്യങ്ങൾ കാണാം.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# മായൻ സംസ്കാരം

North Acropolis, Tikal, Guatemala: Picture placed in Public Domain by Axcordion

View the VIDEO

4000 വർഷങ്ങൾക്ക് മുൻപ്തൊട്ട് എമെ്റിക്കൻ ഭൂഖണ്ടത്തിൽ ഉണ്ടായിരുന്ന ഒരു സംസ്കാരമാണ് മായൻ സംസ്കാരം (Mayan Civilisation). സ്പാനിഷുകാർ എമറിക്കൻ ഭൂഖണ്ടത്തിൽ വന്ന് ആധിപത്യം സ്ഥാപിക്കുന്നതുവരെ, ഈ ജനസമൂഹം, നിലനിന്നിരുന്നു. എന്നാൽ ഈ സംസ്കാരം അതിന്റെ ഏറ്റവും ഉയർനിലവാരങ്ങളിൽ നിന്നിരുന്നത് പ്രാചീനകാലങ്ങളിലായിരുന്നു.

ശിലാലിഖിതങ്ങളും, ലിപികളും, കലണ്ടറും ഇവർക്ക് മുമ്പേ ഈ സ്ഥലങ്ങളിൽ ഉണ്ടായിരുന്നെങ്കിലും, ഇവരുടെ കാലഘട്ടത്തിൽ അവ നന്നായി വികസിച്ചു വളർന്നിരുന്നു.

ഇവരുടെ ശില്പകലാ ചാതുര്യത്തിന് ആയിരക്കണക്കിന് വർഷങ്ങളുടെ പഴക്കം ഉണ്ട് എന്ന് പറയപ്പെടുന്നു. ആയിരക്കണക്കിന് പിരമിഡുകൾ ഇവർ പണിത്വച്ചിട്ടുണ്ട്. ഇതിൽ പല പിരമിഡുകളും, ഗുഹാ കലകളും നിഗൂഢതകൾ അടങ്ങിയവയാണ് എന്ന് പറപ്പെടുന്നു. ഗംഭീരങ്ങളായ പല മായൻ പട്ടണങ്ങളുടേയും അവശിഷ്ടങ്ങൾ ഇന്ന് സൗത്ത് എമെ്റിക്കൻ ഭൂഖണ്ടത്തിൽ പലയിടത്തും കാണാവുന്നതാണ്.

അമ്പലങ്ങൾ പലതും പിരമിഡുകളുടെ മേൽഭാഗത്താണ് സ്ഥിതിചെയ്തിരുന്നത്. വാനനിരീക്ഷണ കേന്ദ്രങ്ങളും ഉണ്ടായിരുന്നു.

പ്രാചീന കാലം തൊട്ട് ഇവർ വിദൂര സ്ഥലങ്ങളുമായി വാണിജ്യ ബന്ധം പുലർത്തിയതായും കാണുന്നു.

ശത്രു നഗരങ്ങൾ തമ്മിൽ യുദ്ധങ്ങൾ ഉണ്ടാവാറുണ്ടായിരുന്നു. പിടികൂടിയവരെയും, കീഴടങ്ങിയവരേയും അടിമകളാക്കുകയോ, അല്ലെങ്കിൽ അമ്പലങ്ങളിൽ ദൈവങ്ങൾക്കായി കുരുതിചെയ്യുകയോ, ചെയ്യുമായിരുന്നു. പലപ്പോഴും, കുരുതികൊടുക്കുന്ന ആളുടെ കൈയും കാലുകളും മറ്റുള്ളവർ പിടിച്ച് നിർത്തി, പൂജാരി ആ വ്യക്തിയുടെ നെഞ്ച് മുറിച്ച് തുറന്ന്, ഹൃദയം പറിച്ചെടുക്കുമായിരുന്നു. നൂറുകണക്കിന് കിണറുകളെ ബന്ധിപ്പിക്കുന്ന ഭൂമിക്കടിയിലെ പുഴളിൽ, കുട്ടികളെയും മുതിർന്നവരേയും കുരുതികൊടുക്കുമായിരുന്നു. ചില പാതാള ലോക ദൈവങ്ങളെ പ്രീതിപ്പെടുത്താൻ.

മായൻ പിരമിഡുകളും അമ്പലങ്ങളും നഗരങ്ങളും മറ്റും കെട്ടുന്നതിനായി അടിമകളെ കഠിനമായി ഉപയോഗിച്ചിട്ടുണ്ടാകാം.

വാനനിരീക്ഷണത്തിലും ജോതിശാസ്ത്രത്തിലും ഇവർ അതിഗംഭീരമായി മുന്നോട്ട് പോയിരുന്നു എന്നും പറയപ്പെടുന്നു. ഇവർ സ്വതന്ത്രമായിത്തന്നെ പുരാതനകാലങ്ങളിൽ പൂജ്യം എന്ന സംഖ്യയെക്കുറിച്ച് ബോധവാന്മാരായിരുന്നുവെന്നും, അത് ഗണിതത്തിൽ ഉപയോഗിച്ചിരുന്നു എന്നും പറയപ്പെടുന്നു.

പലകാര്യങ്ങളിലും പുരാതനകാലങ്ങളിലെ വിശ്വാസങ്ങൾക്കും, ആരാധനകൾക്കും, ആചാരങ്ങൾക്കും, ഒരുപോലുള്ള ഭാഷാ സംസ്കാരങ്ങളിൽ, സാമ്യതയുണ്ടായിരുന്നു എന്നൊരു തോന്നൽ വരാൻ സാധ്യതയുണ്ട്.



Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# My Fair Lady

Audrey Hepburn as Eliza Doolittle in My Fair Lady

View the VIDEO

ഇങ്ഗ്ളിഷ് ഭാഷ ഇന്ന് പലരും തങ്ങളുടേതാണ് എന്ന് അവകാശപ്പെടുന്ന ഒന്നാണ്. എന്നാൽ സത്യത്തിൽ ഇത് ബ്യട്ടണിലെ ഇങ്ഗ്ളണ്ടിലെ പ്രാദേശിക ഭാഷയാണ്. വളരെ ലളിതമായ സാമൂഹിക ആശയവിനിമയ കോഡുകൾ ഉള്ള ഒരു ഭാഷയാണ് ഇത്. പക്ഷെ ഇന്ന് ലോകത്തിലെ പല ദിക്കുകളിലേയും ആളുകൾ ഇങ്ഗ്ളിഷിൽ നന്നായി സംസാരിക്കുന്ന ഒരു അവസ്ഥ വന്നിരിക്കുന്നു. ഇവരിൽ പലരും അവരുടെ സ്വന്തം പ്രാദേശിക സാമൂഹികവും, ഭാഷാപരവുമായ സങ്കീർണ്ണ ഫ്യൂഡൽ കോഡുകളും, തെറിവാക്കുകളും മറ്റും ഇങ്ഗ്ളിഷിൽ കയറ്റി അതിനെ പുഷ്ടിപ്പെടുത്തിയിട്ടുണ്ട് എന്ന് അവകാശപ്പെടുന്നു.

ഇന്ന് യഥാർത്ഥ ഇങ്ഗ്ളിഷിനെ കണ്ടെത്തിയെടുക്കുക വളരെ പ്രയാസമേറിയ കാര്യമാണ്. എമെ്റിക്കയിൽ സംസാരിച്ചുവരുന്ന ഇങ്ഗ്ളിഷാണ് തെറ്റില്ലാത്ത ഇങ്ഗ്ളിഷ് എന്നുവരെ പലരും മനസ്സിലാക്കുന്നു. ഇന്ത്യയിലെ പ്രാദേശിക ഭാഷയിലെ ഫ്യൂഡൽ (*ജന്മി-കുടിയാൻ സാമൂഹിക ബന്ധ*) കോഡുകളുള്ള ഇന്ത്യൻ ഇങ്ഗ്ളിഷിൽ യാതോരു തെറ്റും കാണാത്തവരും വിരളമല്ല.

മുകളിൽ സൂചിപ്പിച്ചിരിക്കുന്ന വീഡിയോ My Fair Lady എന്ന സംഗീത നാടകത്തിൽ നിന്നുമുള്ളതാണ്. ഇത് George Bernard Shaw എഴുതിയ Pygmalionഎന്ന നാടകത്തിന്റെ സംഗീതാവിഷ്കാരമാണ്.

ഇങ്ഗ്ളണ്ടിലെ വിദ്യാഭ്യാസമില്ലാത്തവരും മറ്റും ഇങ്ഗ്ളിഷിലെ വാക്കുകളുടെ ഉച്ചാരണങ്ങളും മറ്റും തെറ്റായുപയോഗിച്ചും മറ്റും ഭാഷയെ നശിപ്പിക്കുകയാണ് എന്ന് ഭാഷാ ശാസ്ത്രജ്ഞനായ Prof Higgens ഈ നാടകത്തിൽ ആരോപിക്കുന്നു. ഭാഷയിലെ നിലവാരം വളർത്തിക്കൊണ്ട് മാത്രം ഒരു വ്യക്തിയേയും അതോടെ സമൂഹത്തേയും മേന്മയിലേക്ക് നയിക്കാൻ കഴിയും എന്നാണ് ഇദ്ദേഹത്തിന്റെ വാദം.

വീഡിയോയിൽ കാണുന്ന യുവതി അങ്ങാടിയിലെ ഒരു പൂ വിൽപ്പനക്കാരിയാണ്. ഇവർ പാടുന്ന ഗാനത്തിലൂടെ അവരുടെ ഉച്ചാരണപ്പിശകും മറ്റുമായ സാംസ്കാരികശോഷണം ദൃശ്യമാക്കപ്പെടുന്നു. പല വാക്കുകളുടെയും ഉച്ചാരണം വളരെ ചെറിയതോതിൽ തെറ്റാണ്.

ഈ സംഗീത നാടകത്തിലും അതെ കാലങ്ങളിലുള്ള മറ്റ് ബ്യട്ടിഷ് സിനിമകളിലും ഉണ്ടായിരുന്ന സാംസ്കാരിക ലാളിത്യം ഇന്ന് ഒട്ടുമുക്കാലും അന്യാദൃശമാകപ്പെട്ടിരിക്കുകയാണ് എന്നു തന്നെ പറയാവുന്നതാണ്. കാരണം ഒരോ നാട്ടിലും ഇങ്ഗ്ളിഷ് പഠിക്കുന്നവർ, ആ ഭാഷയെ എന്തും ചെയ്യാമെന്ന ധിക്കാരത്തിലാണ് പെരുമാറുന്നത്. ഇന്ന് ബ്യട്ടിഷ് കൊളോണിയലിസം അവസാനിച്ച മിക്ക നാടുകളിലും അവിടങ്ങളിലുള്ള സാമ്പത്തികമായോ, അല്ലെങ്കിൽ മറ്റുവിധത്തിൽ അധികാരങ്ങൾ കൈകാര്യം ചെയ്യുന്നവരുമാണ് ഇങ്ഗ്ളിഷിനെ കൈവശപ്പെടുത്തിയിരിക്കുന്നത്.

ഈ ഗാനത്തിന്റെ വരികൾ ഈ ലിങ്കിൽ നിന്നും ലഭിക്കുന്നതാണ്.

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# പ്രെസിഡെൻ്റ് കെനെഡിയുടെ മരണവും, അതു സംബന്ധിച്ച വിവാദങ്ങളും

President Kennedy in the limousine in Dallas, Texas, minutes before the assassination. Picture by Walt Cisco, Dallas Morning News, currently in Public Domain.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡൻ്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടൻ്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

കഴിഞ്ഞ 15 വർഷത്തിനുള്ളിൽ എമെ്റിക്കൻ ഐക്യനാടുകൾ തികച്ചും മാറിപ്പോയിട്ടുണ്ട്. ഇന്ന് അവിടെയുള്ള തലമുറക്ക് യുഎസ്സിൻ്റെ പല ചരിത്രസംഭവങ്ങളുമായി കുടുംബപരമായും, അല്ലെങ്കിൽ സാംസ്കാരികമായും വളരെ മങ്ങിയ ബന്ധമേയുള്ളു. ഇന്ന്, യൂഎസ്സിൻ്റെ 35ാം പ്രസിഡൻ്റായിരുന്ന, Jack Kennedy എന്ന അപരനാമത്തിൽ അറിയപ്പെട്ടിരുന്ന, J F Kennedy യുടെ കൊലപാതകം നന്നേ വിസ്മരിക്കപ്പെട്ടിരിക്കാം. എന്നിരുന്നാലും എമെ്റിക്കൻ ചരിത്രത്തിൽ ഇദ്ദേഹം ഒരു ഇതിഹാസമായിരുന്നു.

ഇദ്ദേഹം പ്രെസിഡൻ്റായിരുന്ന കാലഘട്ടത്തിലെ ഏറ്റവും പ്രധാനപ്പെട്ട സംഭവം, *ക്യൂബൻ മിസൈൽ ക്രൈസിസ്* ആയിരുന്നു. സോവിയറ്റ് യൂണിയൻ, എമെ്റിക്കക്ക് തൊട്ടടുത്തിരിക്കുന്ന ക്യൂബയിൽ ന്യൂക്ളിയർ മിസൈലുകൾ സ്ഥാപിച്ചുതുടങ്ങി. ഈ സംഭവം എമെ്റിക്കയും സോവിയറ്റ് യൂണിയനും തമ്മിൽ ന്യൂക്ളിയർ യുദ്ധത്തിൻ്റെ തൊട്ടടുത്തുവരെ എത്തി. ക്യൂബയിലേക്ക് നീങ്ങിക്കൊണ്ടിരുന്ന സോവ്യറ്റ് നാവിക കപ്പലുകളിൽ, പുറംകടലിൽ വച്ച്, കയറി പരിശോധന നടത്തുവാൻ കെനെഡിക്ക് ഉത്തരവിടേണ്ടതായിവന്നു. പിന്നണിയിൽ സോവിയറ്റ് യൂണിയനും യൂഎസ്സും തമ്മിൽ പല ചർച്ചകളും നടന്നുകൊണ്ടിരുന്നു. യൂഎസ്സിൻ്റെ ഭാഗത്ത് നിന്നും പല വിട്ടുവീഴ്ചകളും ലഭിക്കുമെന്ന് ഉറപ്പുകിട്ടിയതിൻ്റെ ബദലായി സോവിയറ്റ് യൂണിയൻ ഭരണകർത്താവായിരുന്ന ക്രൂഷെവ്, സോവിയറ്റ് നാവിക കപ്പലുകളെ പിൻവലിക്കുകയും, ക്യൂബയിൽ നിന്നും ന്യൂക്ളിയർ മിസൈലുകൾ മാറ്റുകയും ചെയ്തു. പുറം ലോകം പൊതുവെ ഇത് ക്രൂഷെവിൻ്റെ പരാജയമായാണ് കണ്ടത്. ഇത് അദ്ദേഹത്തിൻ്റെ പതനത്തിലേക്ക് നയിച്ച കാരണങ്ങളിൽ ഒന്നായിരുന്നേക്കാം.

കെനെഡിയുടെ കൊലപാതകത്തിന് പിന്നിൽ പല ആളുകളേയും സംശയിക്കപ്പെട്ടിരുന്നു. ഇറ്റാലിയൻ വംശജരായിരുന്ന മാഫിയ, ഫിഡൽ കാസ്ട്രോ, ക്യൂബൻ അഭയാർത്ഥികൾ, എഫ്ബിഐ, സിഐഎ തുടങ്ങിയവരെ സംശയിച്ചിരുന്നു. ലീ ഹാവെ ഓസ്വോൾഡ് (Lee Harvey Oswald) എന്ന ഒരു വ്യക്തിയെ കൊലപാതകം കഴിഞ്ഞ് മണിക്കൂറുകൾക്കുള്ളിൽ സംശയത്തിൻ്റെ പേരിൽ പിടികൂടി. ഓസ്വോൾഡ്, താൻ നിരപരാധിയാണെന്ന് അവകാശപ്പെട്ടു. എന്നാൽ ഓസ്വോൾഡിനെ കോടതിൽ ഹാജരാക്കാൻ കൊണ്ടുപോകുന്ന അവസരത്തിൽ ജാക്ക് റഗ്ബി (Jack Ruby) എന്ന വ്യക്തി വെടിവെച്ചു കൊന്നു. ഇത് താൻ ചെയ്തത് അടക്കാനാവാത്ത പകകൊണ്ടാണെന്ന് റഗ്ബി പറഞ്ഞു. എന്നാൽ ഇറ്റാലിയൻ വംശജരായ മാഫിയ ആണ് റഗ്ബിയെക്കൊണ്ട് യഥാർത്ഥത്തിൽ ഇത് ചെയ്യിച്ചത് എന്നും സംശയിക്കാൻ കാരണങ്ങൾ ഉണ്ട്.

ഇന്ന് കെനെഡിയുടെ വധത്തിൽ കെനെഡിയുടെ വൈസ് പ്രസിഡൻ്റ് ആയിരുന്ന Lyndon B. Johnson ന് പങ്കുണ്ടായിരുന്നു എന്നതിന് തെളിവുകൾ ഉദിച്ചുവരുന്നുണ്ട്. യഥാർത്ഥത്തിൽ പ്രസിഡൻ്റ് സ്ഥാനം തനിക്ക് വേണം എന്നു വാദിച്ച ആളായിരുന്നു Lyndon B. Johnson. ഇത് സാധിക്കാതിരുന്നതിനാൽ, പ്രസിഡൻ്റാവാൻ ഉപയോഗിച്ച മാർഗ്ഗം വൈസ് പ്രസിഡൻ്റ് സ്ഥാനത്തിരുന്നു കൊണ്ട് പ്രസിഡൻ്റിനെ വധിച്ച് പ്രസിഡൻ്റാവുക എന്ന കുറുക്കു വഴി ഇദ്ദേഹം ഉപയോഗിച്ചതാണ് എന്നാണ് പുതുതായി ഉയർന്നുവരുന്ന ആരോപണം. ഇതിൽ മാഫിയക്കും പങ്കുകണ്ടേക്കാം. കാരണം, പൊതുവെ ഇറ്റലിക്കാർ എമെ്റിക്കയിലെ ഭരണചക്രത്തിൽ അതിഗംഭീരമായ അഴിമതികളും, സ്വജനപക്ഷപാതവും, മറ്റ് അഴിഞ്ഞാട്ടങ്ങളും കൊണ്ടുവന്നിരുന്നവരായിരുന്നു. ഇറ്റാലിയൻ ഭാഷയും ചെറുതായെങ്കിലും ഫ്യൂഡൽ സ്വഭാവമുള്ളതാകാം, ഇന്ത്യൻ ഭാഷകളെപ്പോലെ.

കെനെഡിയുടെ വധം അന്വേഷിച്ചത് Lyndon B. Johnson ഭരണകൂടമാണ്.

മറ്റൊരു വീഡിയോയിൽ പ്രസിഡൻ്റ് കെനെഡിയുടെ രക്ഷാകവചമായിരിക്കേണ്ടുന്ന അംഗരക്ഷകരോട് ആക്രമണത്തിന് തൊട്ട്മുമ്പ് പിൻവാങ്ങാൻ ആരോ ആജ്ഞകൊടുക്കുന്നതായുള്ള രംഗവുംകാണാം.

# ഭീകര സിനിമ: Night of the Living Dead

View the VIDEO

ഇന്റർനെറ്റ് ആർക്കൈവിൽ നിന്നും ഏറ്റവും കൂടുതലായി ഡൗൺലോഡ് ചെയ്യപ്പെട്ട സിനിമകളുടെ പട്ടികയിൽ രണ്ടാം സ്ഥാനം ഈ സിനിമയ്ക്കാണ്. ദശലക്ഷം പ്രാവശ്യത്തിൽ കൂടുതൽ. ഇത് ഒരു Horror film ആണ്. African വൂഡു / സൂമ്പി (Zoombee) എന്നി പ്രതിഭാസങ്ങളുമായി അടുത്ത ബന്ധമുള്ള ഒരു ഇതിവൃത്തമാണ് ഇതിലുള്ളത്. സിനിമയിൽ പലപ്പോഴും ഭീകര രംഗങ്ങൾ വളരെ വ്യക്തമായി കാണിച്ചിട്ടുണ്ട് എന്നൊരു ആരോപണം ഈ സിനിമ ഇറക്കിയ കാലത്ത് ഉദിച്ചിരുന്നു.

മരിച്ച മനുഷ്യർ വീണ്ടും ജീവൻ വച്ച് തിരിച്ചുവരുന്നതായി ചിത്രീകരിക്കപ്പെടുന്നു. വൂഡു എന്നുള്ളത് Africanയിലെ ഒരു മതമായും ഒരു തരം കൂടോത്രമായും നിർവ്വചിക്കപ്പെട്ടിട്ടുണ്ട്. അതെ സമയം സൂമ്പികൾ എന്ന പ്രതിഭാസം മറ്റൊന്നാണ്. മരിച്ച മനുഷ്യരെ ചില കൂടോത്രങ്ങൾ ചെയ്ത് ഒരു തരം ബുദ്ധി മന്ദീഭവിച്ച മനുഷ്യരായി തിരിച്ച് ജീവിതത്തിലേക്ക് കൊണ്ടുവരുന്നു. ഇവർ ഈ കൂടോത്രക്കാരുടെ ആജ്ഞാനുവർത്തികളായും അടിമകളായും വർത്തിക്കുന്നു. ഇങ്ങിനെയുള്ള കാര്യങ്ങളെക്കുറിച്ച് പുറം ലോകം അറിയുന്നത് തന്നെ കാപ്പിരി അടിമകൾ പുറലോകങ്ങളിൽ വന്ന് കൂട്ടമായി താമസിച്ചുതുടങ്ങുമ്പോഴാണ്.

ഈ സിനിമയുടെ അതിഗംഭീരമായ വിജയം, ഈ ഇതിവൃത്തതിന് സമാനമായ ഒരു സിനിമകളുടെ പരമ്പരയ്ക്ക് തുടക്കമിട്ടു. Dawn of the Dead (1978), Day of the Dead (1985), Land of the Dead (2005), Diary of the Dead (2007), Survival of the Dead (2009). ഇവയെല്ലാത്തിലേയും കഥകൾക്ക് സൂമ്പിസവുമായി ബന്ധമുണ്ടെങ്കിലും, കഥകൾ തമ്മിൽ ബന്ധമില്ല. മാത്രവുമല്ല, ഓരോ കഥയും ആ സിനിമയെടുത്ത കാലവുമായി ബന്ധപ്പെട്ടുകിടക്കുന്നു.

Night of the Living Dead ഇറങ്ങുന്നകാലത്ത്, കുട്ടികൾക്കും ഇത്യാദിസിനിമകൾ കാണുന്നതിൽ വിലക്കില്ലായിരുന്നു. എമേ്റിക്കയിലെ പിറ്റ്സ്ബേ്ർഗിലെ ഫുൾടൺ തീയറ്ററിൽ 1968 ഒക്ടോബർ 1 ഉച്ചക്ക് കാഴചക്കാരായി കുട്ടികളും ഉണ്ടായിരുന്നു. ഇവർ മറ്റ് ഭീകര സിനിമകൾ ഇതിന് മുമ്പ് കണ്ടിരുന്നെങ്കിലും, ഈ സിനിമയിലെ ദൃശ്യങ്ങൾ കാണാൻ മാനസികമായി തയ്യാറായിരുന്നില്ല. ഇത് ഈ സിനിമയ്ക്ക് എതിരായ ഏറ്റവും വലിയ ആരോപണമായി ഉയർന്നു.

ഈ സിനിമ പിന്നീട് 25 ഭാഷകളിലേക്ക് തർജ്ജമചെയ്ത് യൂറോപ്പിലും, Canadaയിലും ഓസ്ട്രേലിയയിലും വിജയകരമായി വിതരണം ചെയ്യപ്പെട്ടു. ഈ സിനിമയ്ക്ക് നിർമ്മാതാക്കൾ പ്രതീക്ഷിക്കാത്ത മറ്റൊരു സവിശേഷതകൂടിയുണ്ടായിരുന്നു. നിയമപരമായ ചില സാങ്കേതികതകൾ കാര്യക്ഷമമായി ചെയ്തുകൂട്ടുന്നതിൽ പാളിച്ച സംഭവിച്ചത് കൊണ്ട് ഈ സിനിമയുടെ പകർപ്പകവാശം നിർമ്മാതാക്കൾക്ക് കൈമോശം വന്നു. അതിനാൽ 1968 ൽ ഇറങ്ങിയ ഈ സിനിമ ഇന്ന് പബ്ളിക്ക് ഡൊമെയ്നിലാണ് (Public Domain). എന്നുവച്ചാൽ ആർക്കും കോപ്പിയെടുക്കാനും വിൽക്കാനും ആവും.

ഈ സിനിമയുടെ ഡൗൺലോഡ് ലിങ്ക് ഈ വെബ്പേജിൽ ലഭ്യമാണ്.



Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# ഐസക്ക് ന്യൂട്ടന്റെ രഹസ്യ ലോകം

Sir. Isaac Newton

View the VIDEO

ഈ വീഡിയോ ശാസ്ത്രത്തിലും, ദൈവജ്ഞാനത്തിലും, ആത്മീയകാര്യങ്ങളിലും താൽപര്യമുള്ളവർക്ക് ഇഷ്ടപ്പെടുന്നതാണ്.

പല പുരാതന സംസ്കാരങ്ങളിലും അതിഗംഭീരങ്ങളായ വിജ്ഞാനങ്ങൾ ഉണ്ടായിരുന്നു. പുരാതന ഈജിപ്റ്റിലേയും, എമെ്റിക്കൻ ഭൂഖണ്ടത്തിലെ മായൻ-ഇൻകാ സംസ്കാരങ്ങളിലും, Africaയിലെ വൂഡോ-സൂംഭീ കൂടോത്രങ്ങളിലും, മധ്യ ഏഷ്യൻ പ്രദേശങ്ങളിൽ നിന്നും കിഴക്കോട്ട് പടർന്ന വേദ സാഹിത്യങ്ങളിലും, ലോകമെമ്പാടും ഇന്നും കണ്ടുവരുന്ന ഷാമനിസത്തിലും, യൂറോപ്പ്യൻ ഭൂഖണ്ടത്തിലെ വിച്ച്ക്രാഫ്റ്റിലും, പാശ്ചാത്യ-പൗരസ്ത്യ ജോതിസത്തിലും മറ്റും ഇന്നും വ്യക്തമായി ഡീ-കോഡ് ചെയ്യപ്പെടാത്ത പലവിവരങ്ങളും വിവരശ്രോതസുകളും, പ്രതിഭാസങ്ങളും ഉണ്ട്. ഇവയെല്ലാം തന്നെ ആരാണ് കണ്ടെത്തിയെതെന്നോ, അവയിടെ ഗൂഡകോഡുകൾ എന്താണെന്നോ, അവയെന്ത് യന്ത്രങ്ങൾ ഉപയോഗിച്ചാണ് പണിതെടുത്തതെന്നോ, മറ്റോ ഇന്ന് ആർക്കും വ്യക്തമായി അറിയില്ല. പലരും ഇവയെ വ്യാഖ്യാനിക്കാനും, ഇവയിലെ നിഗൂഡതകൾ തുറന്നെടുക്കാനും കഠിനമായി ശ്രമിക്കുന്നുണ്ട്.

എന്നാൽ ഇന്നത്തെ ആധുനിക ശാസ്ത്ര ജ്ഞാനത്തിന്റെ വ്യക്തമായ തുടക്കം കുറിക്കുന്നത് ഐസക്ക് ന്യൂട്ടണിലൂടെയാണ്. ഇദ്ദേഹം ഒറ്റയ്ക്ക് ക്ളാസിക്കൽ ഫിസിക്ക്സിന് തുടക്കം ഇടുകയും, ഗണിതശാസ്ത്രത്തിലും ഒപ്റ്റിക്സിലും മറ്റും അതിഗംഭീരങ്ങളായ കണ്ടുപിടുത്തങ്ങൾ നടത്തുകയും ചെയ്തു. ഇദ്ദേഹത്തെ ആധുനിക ലോകത്തിലെ ഏറ്റവും മഹാനായ ശാസ്ത്രജ്ഞൻ എന്നായാണ് വിശേഷിപ്പിക്കപ്പെടുന്നത്.

എന്നാൽ ന്യൂട്ടൻ യഥാർത്ഥത്തിൽ ഒരു ഭൗതികവാദ ശാസ്ത്രജ്ഞനായിരുന്നില്ല. ഇദ്ദേഹത്തിന്റെ ശാസ്ത്രത്തിലെ അറിവും, താത്പര്യവും മറ്റും ഒരു മുഖം മൂടിമാത്രമായിന്നു. ഇദ്ദേഹം യഥാർത്ഥത്തിൽ ഒരു ഒക്കൾട്ടിസ്റ്റായിരുന്നു. അതായത് അതീന്ദ്രജ്ഞാനത്തെക്കുറിച്ച് പരീക്ഷണനിരീക്ഷണങ്ങൾ നടത്തുന്ന വ്യക്തിയായിരുന്നു. ഈ ഒരു കാരണത്താൽ തന്നെ ഇദ്ദേഹത്തിന്റെ മാഹത്തായ കണ്ടുപിടുത്തമായ യൂണിവേസൽ ഗ്രാവിറ്റേഷണൽ ഫോസ് (ഗുരുത്വാകർഷണം) ഒരു അതീന്ദ്രജ്ഞാനപരമായ വിഢ്ഢിത്തം ആണെന്നുവരെ അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ ആരോപണം വന്നിരുന്നു. കാരണം ഗുരുത്വാകർഷണം പ്രാവർത്തികമാക്കുന്ന *കയർ* എവിടെയെന്ന ചോദ്യം അന്നും ഇന്നും അവശേഷിക്കുന്നു.

പ്രപഞ്ചത്തേയും, യാഥാർത്ഥ്യത്തേയും സൃഷ്ടിച്ചതും, നിലനിർത്തുന്നതുമായ അതീന്ത്രിയ സോഫ്റ്റ്വേറിനെ കണ്ടെത്താനാണ് ന്യൂട്ടൺ നിരന്തരം ശ്രമിച്ചുകൊണ്ടിരുന്നത് എന്നാണ് തോന്നുന്നത്. ഇങ്ങിനെ ഒരു ശക്തി പ്രപഞ്ചത്തെമുഴുവൻ നിയന്ത്രിക്കുന്നുണ്ട് എന്ന് ന്യൂട്ടന് അറിയാമായിരുന്നവെന്ന് തോന്നുന്നു.

ഈ ഭൂമിയുടെ അന്ത്യം 2070ൽ ആവുമെന്ന ഒരു പ്രവചനം ഇദ്ദേഹം, ചില സങ്കീർണ്ണങ്ങളായ കണക്കുകൂട്ടലുകളുടെ അടിസ്ഥാനത്തിൽ നടത്തിയതായി കാണുന്നതായും പറയപ്പെടുന്നു.

ഇത്യാദികാര്യങ്ങളിൽ താത്പര്യമുള്ള ആളുകൾക്ക് കാണാൻ ഉചിതമാണ് ഈ വീഡിയോ.

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# മൃഗങ്ങൾക്ക് സംസാരിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ!

Kevin Richardson with the lions

View the VIDEO

പണ്ട്കാലങ്ങളിൽ പല സംസ്കാരങ്ങളിലും താഴ്ന്ന ജാതിയിൽപ്പെട്ടവരെയോ, അല്ലെങ്കിൽ പ്രാകൃതമായി ജീവിക്കുന്നവരേയോ, മനുഷ്യന് തുല്ല്യരായി ഉയർന്നവർ കരുതിയിരുന്നില്ല. എന്നാൽ ഇങ്ഗ്ളിഷ് പോലുള്ള നിരന്ന പ്രകൃതമുള്ള ഭാഷകൾ പഠിക്കാൻ അവസരം വരികയോ, അല്ലെങ്കിൽ ഫ്യൂഡൽ ഭാഷകളിൽ അതിന്റെ അടിത്തട്ടിൽ നിന്ന് മാറി ഉയരങ്ങളിലേക്ക് സ്ഥാനക്കയറ്റം നേടിയേടുക്കയോ മറ്റോചെയ്ത് ഇങ്ങിനെയുള്ള പലരും മനുഷ്യരായി ഉയരുകയായിരുന്നു. തിരുവിതാംകൂറിൽ 1800കൾ വരെ നടപ്പിലുണ്ടായിരുന്ന അടിമത്വത്തിൽ താഴെക്കിടയിലുള്ള പലരേയും ഉയർന്നജാതിക്കാർ വെറും കന്നുകാലികളെപ്പോലെയാണ് കരുതിയിരുന്നത്. മെഡ്രാസ് ഭരിച്ചിരുന്ന ഈസ്റ്റ് ഇന്ത്യ കമ്പനി ഭരണത്തിന്റെ ശക്തമായ ഇടപെടലിലൂടെയാണ് ഇതിന് ഒരു അറുതിവന്നത്. ഈ കാലഘത്തിൽ പല, താരതമ്യേന ഉർന്ന, ജാതിക്കാരുടെ തറവാടുകളിലും ജീവനുള്ള സർപ്പങ്ങൾ അന്തേവാസികളായിരുന്നു.

ഇവിടുത്തെ ചർച്ചാവിഷയം, ഇതുപോലെ ഇന്ന് വെറും മൃഗങ്ങളായി കരുതപ്പെടുന്ന പല ജീവികൾക്കും മനുഷ്യകഴിവുകൾ നൽകപ്പെട്ടാൽ അവരും മനുഷ്യസമൂദായത്തിൽ ഇടപഴകി ജീവക്കില്ലെ എന്നതാണ്. ഉദാഹരണത്തിന് പൂച്ചകൾക്കും, നായകൾക്കും, ചിമ്പാൻസികൾക്കും സംസാര ശേഷി നൽകിയാലുള്ള സ്ഥിതിയെന്തായിരിക്കും. ഇന്ന് യുണൈറ്റഡ് കിങ്ങ്ഡത്തിൽ ജെനിറ്റ്ക്ക് എൻജിനീറിങ്ങ് ഉപയോഗപ്പെടുത്തി പല മൃഗങ്ങളിലും മനുഷ്യ സഹജമായ വാസനകളും കഴിവുകളും നൽകപ്പെട്ടിട്ടുണ്ട് എന്നാണ് അറിയുന്നത്. നൂറോ, ഇരുന്നൂറോ, മുന്നൂറോ വർഷങ്ങൾക്കുള്ളിൽ ഇവരിൽ ചിലരെങ്കിലും, സംസാരിക്കുകയും, മൊബൈൽ ഫോണും, കമ്പ്യൂട്ടറും, അന്നുള്ള പല പുതിയ സാങ്കേതിവിദ്യകളും ഉപയോഗിച്ചു തുടങ്ങും എന്നുള്ളത് സംഭവിക്കാനിരിക്കുന്ന കാര്യം തന്നെയാണ്. ഈ വിഷയത്തെക്കുറിച്ച് കൂടുതൽ അറിയാൻ ഈ ലിങ്കിൽ കൊടുത്തിരിക്കുന്ന പുസ്തകം സൗജന്യമായി ഡൗൺലോഡ് ചെയ്യുക. ഇങ്ഗ്ളിഷിലാണ്.

ഈ വിഡിയോയിൽ മൃഗങ്ങളോട് ആശയവിനിമയം സാധിച്ചാലുള്ളതിന്റെ ഒരു ചെറു ഉദാഹരണമാണ് കാണുന്നത്. ഞെട്ടിപ്പോകാമെങ്കിലും, ഭീകര രംഗമല്ല. South Africaൽ നിന്ന്.

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# കപ്പൽ ദുരന്തങ്ങൾ ആഴക്കടലിലും, കരയ്ക്കടുത്തും

View the VIDEO

Titanic at the bottom of the sea

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

കപ്പൽ ദുരന്തങ്ങളിൽ ഏറ്റവും പ്രസിദ്ധമായിട്ടുള്ളത് ബ്യൂട്ടിഷ് കപ്പലായ ടൈറ്റാനിക്കിന്റേത് തന്നെയാണ്. ആ കപ്പലിന്റെ ആദ്യ യാത്രയിൽ തന്നെ ദുരന്തം സംഭവിച്ചു. ഇങ്ഗ്ളണ്ടിൽനിന്നും 1912 ഏപ്രിൽ 10ന് എമേരിക്കയിലെ ന്യൂയോർക്കിലേക്ക് യാത്രതിരിച്ച കപ്പലിന് അപകടം സംഭവിച്ചത് ഏപ്രിൽ 15നാണ്. *സ്ത്രീകളും കുട്ടികളും ആദ്യം (Women and children first)* എന്ന ബ്യൂട്ടിഷുകാരുടെ അലിഖിത ചട്ടം കാരണം, മരിച്ചവരിൽ കൂടുതലും പുരുഷന്മാരായിരുന്നു. 700ഓളം പേർ രക്ഷപ്പെട്ടു.

കപ്പലുകൾക്ക് ആഴക്കടലിൽ വച്ച് പലതരം ആപത്തുകളും സംഭവിക്കാം. ശരിയായി നിയന്ത്രിച്ചില്ലെങ്കിലും, നിയന്ത്രണം വിട്ടാലും, ചിലപ്പോൾ കപ്പൽ പാതവിട്ട്, അടിതട്ടുകയോ, അല്ലെങ്കിൽ പാറകളിൽ ഇടിക്കുകയോ ചെയ്യാം. കയറ്റിയിരിക്കുന്ന ചരക്കിന്, അവ സുരക്ഷിതമായി ബന്ധിച്ചുവച്ചിട്ടില്ലെങ്കിൽ, കപ്പലിന്റെ ഇടത്തോട്ടും വലത്തോട്ടുമുള്ള ചെരിയലുകളിൽ സ്ഥാനച്ചലനം സംഭവിക്കാം. ഇങ്ങിനെ സംഭവിക്കുമ്പോൾ, ചരക്ക് ചിലപ്പോൾ ഒരു വശത്തേക്ക് നീങ്ങുകയും, അതോടെ കപ്പൽ ആവശത്തേക്ക് മറിയുകയും ചെയ്യാം. കപ്പലുകളിൽ തീപിടിക്കാം ഇതും ഭയങ്കരമായ ആപത്താണ്.

എന്നാൽ ഇതൊന്നുമല്ലാത്ത അപകടമാണ് കടൽകൊള്ളക്കാരുടേത്. ഇതിന് തന്നെ ചരിത്രപരമായി പല മുഖഭാവങ്ങളും ഉണ്ടായിരുന്നു. മലബാറിലേയും, തിരുവിതാംകൂറിലേയും കടൽത്തീരങ്ങളിലും പണ്ട് കാലങ്ങളിൽ അവിടങ്ങളിലുള്ള നാട്ടുവാഴികളുടെ ഒത്താശയോടെ, ഇത് നടന്നിരുന്നു. African തീരങ്ങളിലും പണ്ടുകാലങ്ങൾ മുതലേ ഇതുനടന്നിരുന്നു. യൂറോപ്പിൽ, ഇങ്ഗ്ളീഷ് കപ്പലുകൾക്ക് സ്പാനിഷ് കച്ചവടകപ്പലുകളേയും, സ്പാനിഷ് കപ്പലുകൾക്ക്, ഇങ്ഗ്ളീഷ് കപ്പലുകളേയും കൊള്ളയടിക്കാൻ അവരവരുടെ രാജ്യത്തിൽ നിന്നും കൽപ്പന ലഭിച്ചിരുന്ന ഒരു കാലഘട്ടം തന്നെയുണ്ടായിരുന്നു. ലോകത്തിന്റെ പലഭാഗങ്ങളിലും ഇങ്ഗ്ഷിഷ് ഭരണം നടപ്പിലായ കാലഘട്ടത്തിൽ, പല സമുദ്ര പ്രദേശങ്ങളിലും ബ്യൂട്ടിഷ് റോയൽ നേവിയുടെ പാറ്റ്റോളിങ്ങ് നടപ്പിലായിരുന്നതിനാൽ, മിക്കവാറും സമുദ്രപാതകളും താരതമ്യേനെ സുരക്ഷിതമായിരുന്നു.

കേരളത്തിനും ഒരു ഭീകര കപ്പൽ ദുരന്തത്തിന്റെ ചരിത്രമുണ്ട്. ഇത് പക്ഷെ ഭരണകൂടവും, സംഘടിതരായ സർക്കാർ ജീവനക്കാരും അത് നടന്ന കാലം തൊട്ട് പൊതുജന ശ്രദ്ധയിൽനിന്നും ഒളിച്ചുവയ്ക്കുന്ന ഒന്നാണ്. കേരളാ സർക്കാർ ഉടമസ്ഥതയിലുള്ള *കൈരളി* എന്ന കപ്പൽ. കേരളാ ഷിപ്പിങ്ങ് കോർപ്പറേഷന്റെ ഉടമസ്ഥതയിലുള്ളതായിരുന്നു ഈ കപ്പൽ. 1979 ജൂലൈ 4ന് മാർഗോവയിൽ നിന്നും കിഴക്കൻ ജേർമ്മനിയിലേക്ക് (Germanyലേക്ക്) പോയ കപ്പൽ അവിടെ എത്തിയില്ല. നോർവെയ്ൽ നിന്നും പുനർവിൽപ്പനയിൽ വാങ്ങിച്ച ഒരു പഴയകപ്പലായിരുന്നു ഇത്. സർക്കാർ ജീവനക്കാരും, രാഷ്ട്രീയക്കാരും വൻ മുതൽമുടക്കിലൂടെ നടത്തിയ ഈ വാങ്ങിക്കലിൽ തന്നെ പലതരം തിരിമറികളും നടത്തിയിട്ടുണ്ടാകാം. കപ്പൽ കാണാതായപ്പോൾ, കപ്പലിന്റെ ഉത്തരവാദിത്വം ഏൽക്കുന്ന ഐഏഎസ്സുകാർ അടക്കമുള്ള യാതോരു സർക്കാർ ജീവനക്കാരനും ഈ കപ്പലിനെന്തുപറ്റിയെന്ന് അന്വേഷിക്കുന്നതിൽ യാതോരു താൽപ്പര്യവുമുണ്ടായിരുന്നില്ല. മാത്രവുമല്ല, ഈ കപ്പലിനോടൊപ്പം കാണാതായ നാവികരും, അവരിൽ ഉയർന്ന ഉദ്യോഗസ്ഥ സ്ഥാനം വഹിക്കുന്നവരിൽ ചിലരോടൊപ്പം കപ്പലിൽ ഉണ്ടായിരുന്ന അവരുടെ ഭാര്യമാരുടേയും കുടുംബക്കാർ സർക്കാർ ഓഫിസുകളിൽ എന്തെങ്കിലും ചെയ്യണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് കയറിയിറങ്ങി. അതീവ ഫ്യൂഡൽ സ്വഭാവമുള്ള മലയാളത്തിൽ പ്രവർത്തിക്കുന്ന സർക്കാർ ജീവനക്കാരായ ഓഫിസർമാർക്ക് യഥാർത്ഥത്തിൽ അവരുടെ തൊഴിൽ സ്ഥാനത്തിൽ ഒതുങ്ങിനിന്ന് യാതോരു അടിസ്ഥാനവുമില്ലാതെ, *അതു ചെയ്യാം ഇതു ചെയ്യാം* എന്നെല്ലാം വീമ്പിളക്കാനെ കഴിഞ്ഞിരുന്നുള്ളു. ഈ കപ്പലിന്റെ കഥ ഈ ലിങ്കിൽ നിന്നും വായിക്കാവുന്നതാണ്. നിലവാരം കുറഞ്ഞ ഇങ്ഗ്ളീഷിലാണ് ഇത് എഴുതിയിട്ടുള്ളതെങ്കിലും, കാര്യങ്ങൾ വ്യക്തമായി ഗ്രഹിക്കാവുന്നതാണ്.

ഈ വിഡിയോയിൽ പലതരം കപ്പൽ അപകടങ്ങളുടേയും ദൃശ്യങ്ങൾ കാണാവുന്നതാണ്.





Next Page

# Victoria Falls

Victoria Falls

View the VIDEO

തെക്കൻ Africaയിലെ റൊഡെഷ്യയ്ക്കും (ഇന്നത്തെ *സിംബാബ്വെ* Zimbabwe) സാമ്പ്യയ്ക്കും (Zambia) ഇടയിൽ, സാമ്പസി നദിയിൽ (Zambezi River) ഉള്ള ഒരു വെള്ളച്ചാട്ടമാണ് Victoria Falls. പണ്ട് കാലങ്ങളിൽ Africaൽ ജീവിച്ചിരുന്ന ആളുകൾക്കും, അതു വഴിപോയ അറബി അടിമക്കച്ചവടക്കാർക്കും ഈ നദിയെക്കുറിച്ച് അറിയാമായിരുന്നെങ്കിലും, ആദ്യമായി ഈ വെള്ളച്ചാട്ടം കാണാനിടയായ പുറലോകത്തിലെ ആൾ ഡേവിഡ് ലിവിങ്ങ്സ്റ്റണ്ണായിരുന്നു. 1855 നവംമ്പർ 16നാണ് ഇത് സംഭവിച്ചത്. ഇദ്ദേഹമാണ് ഈ വെള്ളച്ചാട്ടത്തിന് Victoria Falls എന്ന് പേർ നൽകിയത്.

ഈ വെള്ളച്ചാട്ടത്തിന്റെ അരികിൽവരെ ചിലപ്പോൾ ധൈര്യമുള്ളവരും നീന്താൻ അറിയുന്നവരുമായ ആളുകൾ വിന്നിരിക്കാറുണ്ട്. ചിലരെങ്കിലും ഇവിടെനിന്ന് താഴേക്ക് വീണിട്ടുമുണ്ട്. താഴെകൊടുത്തിരിക്കുന്ന ചിത്രം കാണുക.

ഈ വെള്ളച്ചാട്ടം ഉള്ള മലയിടുക്കിന് മുകളിലൂടെയുള്ള പാലത്തിൽ നിന്നും ബങ്ങ്ഗീ ജംപിങ്ങ് (Bungee Jump) എന്ന കായികവിനോദവും നടക്കുന്നുണ്ട്. ഉയരത്തിലുള്ള പ്ളാറ്റ്ഫോമിൽ നീളമുള്ള ഇലാസ്റ്റിക്ക് സ്വഭാവമുള്ള കയർ കെട്ടി, അതിന്റെ മറ്റെ അറ്റം കാലിൽ കെട്ടി, വളരെ താഴ്ചയിലേക്ക് ചാടുകയെന്നതാണ് ഈ വിനോദം. ഈ വിനോദത്തിലെ മാസ്മര രസം താഴെക്കുള്ള സ്വതന്ത്രമായ വീഴ്ചയും, അതോടെ, ചരടു വലിയുകയും, അതിന് ശേഷം ആ വ്യക്തിയെ ചരട് വീണ്ടും ഉയരങ്ങളിലേക്ക് വലിക്കുകയും ചെയ്യുന്നത് അനുഭവിക്കുമ്പോഴുണ്ടാകുന്ന എഡ്രിനാലിൻ ഹോർമോണിന്റെ (Adrenalin hormone) ഉത്തേജനമാണ്.

ചൊവ്വയിൽ ജീവനുണ്ടോ?
Grand Canyon
മായൻ സംസ്കാരം
My Fair Lady
പ്രസിഡന്റ് കെനഡിയുടെ കൊലപാതകം
ഭീകര സിനിമ
ഐസക്ക് ന്യൂട്ടന്റെ രഹസ്യലോകം
മൃഗങ്ങൾ സംസാരിച്ചാൽ
കപ്പൽ ദുരന്തങ്ങൾ
Victoria Waterfalls

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

On the edge of the falls

# ഗൂഢ ലക്ഷ്യം

പല പൊതുജന പ്രയോജന പ്രവർത്തനങ്ങൾക്കും, മറ്റ് സദുദ്ധേശ പ്രവർത്തനങ്ങൾക്കും പല രഹസ്യഗൂഡോദ്ദേശങ്ങളും ഉണ്ടാകാം. ഇത് പലപ്പോഴും ഒരു പരസ്യമായ രഹസ്യമായേക്കാം.

**The World in Kaleidoscopic Hues**ന്റെ പ്രസിദ്ധീകരണത്തിനും ഒരു ഗൂഢ ഉദ്ദേശം ഉണ്ട്. അത് ഇതാണ്:

പൊതു വിദ്യാഭ്യാസം മനസ്സിൽ രൂഢമൂലമാക്കിയിട്ടുള്ള ആശയങ്ങൾക്ക് പാളിച്ചകൾ കാണിക്കുന്ന തെളിവുകളുള്ളതുകാരണം മറ്റ് മാദ്ധ്യമങ്ങൾ തൊടാനും ചർച്ചചെയ്യാനും വിസമ്മതിക്കുന്ന കാര്യങ്ങളെ ചർച്ചക്കെടുക്കുകയെന്നതാണ് ഈ ഗൂഢോദ്ധേശം.

ഈ Digital Magazineൽ താഴെ പറയുന്നതും, ഈപ്രാവശ്യം പറയാത്തതുമായ ചിലകാര്യങ്ങളെക്കുറിച്ച് എല്ലാ ലക്കത്തിലും പംക്തികൾകാണും.

1. ഇന്ത്യൻ ഭാഷകളിൽ ഉള്ള ഫ്യൂഡൽ അഥവാ ജന്മികുടിയാൻ സാമൂഹ്യ ബന്ധകോഡുകളെക്കുറിച്ച്. ഇത് തെളിച്ച് പറയുകയാണെങ്കിൽ ഇതാണ്

മലയാളത്തിൽ ഇങ്ഗ്ളീഷിലെ You എന്ന പദത്തിന് *നീ, ഇയാൾ, താൻ, നിങ്ങൾ, താങ്കൾ, സാർ, മാഡം* എന്നിങ്ങിനെയുള്ള പദങ്ങളുണ്ട്. (വടക്കെ) മലബാർ ഭാഷയിൽ ഇതിന് *ഇഞ്ഞി, ഇങ്ങൾ* എന്നാണ് ഉള്ള രൂപങ്ങൾ. ഹിന്ദിയിൽ *തൂ, തും, ആപ്പ്* എന്നാണ് ഇതിന് ബദലായുള്ള വാക്കുകൾ എന്ന് സമാന്യമായി പറയാം. പൂർണ്ണമായ് ശരിയല്ല. ഇവയ്ക്ക് ഇടയിൽ വേറെ വാക്കുകൾ ഉണ്ടോ എന്നറിയില്ല.

ഇത് പോലെ തന്നെ ഇങ്ഗ്ളീഷിലെ Heഎന്ന വാക്കിന് മലയാളത്തിൽ *അവൻ, പുള്ളി, പുള്ളിക്കാരൻ, അയാൾ, അദ്ദേഹം, സാർ* തുടങ്ങിയവാക്കുകളാണ് ഉള്ളത്. മലബാർ ഭാഷയിൽ *ഓൻ/ഓർ (ഓല്)* എന്നാണ് ഇതിന് ബദലായുള്ള വാക്കുകൾ.

ഇങ്ഗ്ളീഷിലെ She എന്നവാക്കിനും ഇതുപോലെ പല വാക്കുകളും ഉണ്ട്. ഇവ പര്യായങ്ങളല്ല. കാരണം, *സാർ* എന്നോ, *നിങ്ങൾ* എന്നോ പറയേണ്ടുന്നിടത്ത് *നീ* എന്ന് ഉപയോഗിച്ചാൽ പ്രശ്നമാണ്. അടിപിടിയോ, വർഗ്ഗീയകാലാപമോ, പോലീസ് മർദ്ദനമോ, സംഭവിച്ചേക്കാം.

ഇങ്ങിനെയുള്ള വാക്കുകൾ മനുഷ്യമനസ്സിനേയും, മനുഷ്യവ്യക്തിത്വത്തേയും, മനുഷ്യന്റെ ശാരീരികാവസ്ഥയേയും, സമൂഹത്തേയും, പൊതു ഭരണത്തേയും സ്വധീനിക്കുന്നുണ്ടോ? ഇല്ലേ? തുടരും...................

2. ഇന്ത്യൻ ചരിത്രം. ഇന്ത്യയെന്നത് 1947ൽ രൂപീകൃതമായ രാജ്യമാണ്. അതൊ ആയിരക്കണക്കിന് വർഷങ്ങൾക്ക് മുമ്പേയുള്ള ഒരു രാജ്യമാണോ, ഇന്ത്യ? ഈ രാജ്യത്തിന്റെ ശരിയായ പൈതൃകമെന്താണ്? നാമെല്ലാം സിന്ധുനദീ തടത്തിന് പടിഞ്ഞാറ് ഉദിച്ചസ്തമിച്ച വേദ സംസ്കാരത്തിന്റെ സന്തതികളാണോ? അല്ലേ? തുടരും...................

3. കേരളം എന്ന സംസ്ഥാനം 1956 നവംബർ ഒന്നിനാണ് രൂപീകൃതമായത്. അതോ, ഈ സംസ്ഥാനം ചരിത്രാതീതകാലം മുതലേ തുടർന്നുവന്ന ഒരു പൊതുജന സംസ്കാരത്തിന്റെ തുടർച്ചയാണോ? ആല്ലേ? ആണെങ്കിൽ, ഇന്നത്തെ കേരള സംസ്ഥാനം ഉൾക്കൊള്ളുന്ന മൂന്നു തികച്ചും വ്യത്യസ്തങ്ങളായ പ്രദേശങ്ങളെ എങ്ങിനെയാണ് വിശദീകരിക്കുക? മലയാള ഭാഷ സംസാരിച്ചിരുന്ന തിരുവിതാംകൂർ പ്രദേശവും, മറ്റൊരു ഭാഷ സംസാരിച്ചിരുന്ന തെക്കൻ മലബാറും, വടക്കൻ മലബാറും. കോഴിക്കോട്ടെ ഇലത്തൂരിലൂടെ ഒഴുകുന്ന കോരപ്പുഴയാണ് തെക്കൻ മലബാറിനേയും വടക്കൻ മലബാറിനേയും വേർതിരിച്ചത്. ഈ രണ്ടുപ്രദേശങ്ങളിലെ പല ജാതി സമുദായങ്ങളും, കോരപ്പുഴയ്ക്ക് അപ്പുറത്തുള്ളവരുമായുള്ള വിവാഹ ബന്ധം പോലും വിലക്കിയിരുന്നു.

കേരളം ഇന്ന് ഉൾക്കൊള്ളുന്ന പ്രദേശങ്ങളുടെ യഥാർത്ഥ ചരിത്രം പഠിപ്പിക്കുന്നത് കൊണ്ടെന്താണ് പ്രശ്നം? ദേശസ്നേഹം വളർത്താൻ കള്ളക്കഥകൾ ആവശ്യമാണോ? തുടരും..........

4. ഇങ്ഗ്ളീഷ് ഭരണം ക്രൂരവും, അഴിമതിനിറഞ്ഞതും, നമ്മുടെ കാടുകളും, അമ്പലങ്ങളും കട്ടുമുടിപ്പിച്ചതും, നമ്മെയെല്ലാവരേയും അടിമകളാക്കിയതും, നമ്മെ തമ്മിലടിപ്പിച്ച് വികടിപ്പിച്ച് നിർത്തിയതും, നമ്മെ സാംസ്കാരികമായി അധപ്പതിപ്പിച്ചതും, നമ്മുടെ മതങ്ങളേയും മതഗ്രന്ഥങ്ങളേയും നശിപ്പിച്ചതും, ഇവിടുള്ള വിജ്ഞാനങ്ങൾ നശിപ്പിച്ചതും, നമ്മെയെല്ലാം അടിമകളാക്കാൻ വേണ്ടി നിർബന്ധിച്ച് ഇങ്ഗ്ളീഷ് പഠിപ്പിച്ചതുമാണ്. ഇത് ശരിയല്ലെ? ആണോ? തുടരും.........

5. ഇന്ത്യയിൽ ഇന്ന് പലതരം തട്ടിപ്പുകളും ഉദ്യോഗസ്ഥന്മാരുടെ അറിവോടും, അനുവാദത്തോടും, സഹകരണത്തോടും, ചിലതെല്ലാം അവരുടെ നേരിട്ടുള്ള പ്രവർത്തനങ്ങളിലൂടെയും നടക്കുന്നുണ്ട്. ഈ Digital Magazine മൂന്നു വ്യത്യസ്തകാര്യങ്ങളെക്കുറിച്ച് ചർച്ച ചെയ്യാൻ ഉദ്ദേശിക്കുന്നുണ്ട്. ഇവ മൂന്നും ഗുരതരമായ കാര്യങ്ങളാണ്. ഇവയിൽ യാതൊന്നും ഒരു വ്യക്തിയുടെ തെറ്റോ, തട്ടിപ്പോ, തെമ്മാടിത്തമോ, അല്ല. മറിച്ച് സാമൂഹികമായ പ്രശ്നങ്ങളാണ്. ഇവയിൽ ആദ്യത്തെ രണ്ടെണ്ണം ഇപ്പോൾ പറയാൻ ഉദ്ദേശിക്കുന്നില്ല.

മൂന്നാമത്തേത്, ഈ രാജ്യത്തിലെ പൊതുവായ സംരക്ഷണക്കുറവിനെക്കുറിച്ചാണ്. ഒരാൾ സ്വന്തം നാട് വിട്ട്, മറ്റ് സംസ്ഥാനങ്ങളിലെവിടെയെങ്കിലും പോയാൽ, അയാൾക്ക് കുടുംബപരമായോ, സാമ്പത്തികമായോ, മറ്റേതെങ്കിലും വിധേനെയോ, ശക്തിയില്ലെങ്കിൽ, പുറം നാട്ടിൽ വച്ച് എന്തെങ്കിലും പ്രശ്നം വന്നാൽ, സ്വന്തമായി നേരിടാൻ പ്രയാസമാണ്. പോലീസിനോട് സംസാരിക്കാൻ പോലും പറ്റണമെങ്കിൽ മുകളിൽ പറഞ്ഞ എന്തെങ്കിലും ആവശ്യമാണ്. ഇങ്ഗ്ളീഷ് പരിജ്ഞാനമുണ്ടെങ്കിൽ ഉദ്യോഗസ്ഥ നിലകളിൽ ഉയരങ്ങളിലുള്ളവരോട് സംസാരിക്കാൻ ചിലപ്പോഴൊക്കെ പറ്റിയേക്കാം. എപ്പോഴും സാധ്യമാകണമെന്നില്ല. കാരണം ഇങ്ഗ്ളീഷ് പരിജ്ഞാനമുള്ള ആളുകൾ ഉയർന്ന ഉദ്യോഗങ്ങളിൽ കുറഞ്ഞുവരികയാണ്. ഇന്ത്യൻ ഭാഷകൾക്ക് കടുത്ത ഫ്യൂഡൽ സ്വഭാവവും ഉണ്ട്.

ഇന്ന് ഇന്ത്യയിൽ നടമാടുന്ന ഏറ്റവും ഭീമത്സമായ കാര്യം വൻ നഗരങ്ങളിൽ നടക്കുന്ന, ചുവന്ന തെരുവുകളിലേക്കുള്ള, കെണിയിൽ പെടുത്തി സ്ത്രീകളെ വിൽപന നടത്തുകയെന്നതാണ്. ഈ കച്ചവടത്തിൽ ആ നഗരങ്ങളിലുള്ള പൊതുഭരണത്തിന്റേയും, പോലീസിന്റേയും സഹകരണമാണ് ഏറ്റവും വലിയ പ്രശ്നം. ഭരണം നടത്തുന്ന രാഷ്ട്രീയക്കാർക്ക്, അവരുടെ തമ്മിൽ തല്ലിനിടയിൽ ഇതിനെക്കുറിച്ചൊന്നും ചിന്തിക്കാനോ, അല്ലെങ്കിൽ ഉദ്യോഗസ്ഥരേയും പോലീസ് ഉദ്യോഗസ്ഥരേയും നിയന്ത്രിക്കാനോ, ഉള്ള കെൽപ്പില്ല എന്നതാണ് വാസ്തവം. തുടരും.....

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE



Next Page

# A Study in Scarlet

by

Arthur Conon Doyle

Sherlock Holmes story




Sherlock Holmes കഥകൾ ലോകപ്രസിദ്ധമാണ്. ഇവയിൽപെട്ട ഒരു പ്രസിദ്ധമായ നോവലാണ് A Study in Scarlet . ഇതിന്റെ മലയാള പരിഭാഷയാണ് ഇവിടെ കൊടുത്തിരിക്കുന്നത്. ഈ പരിഭാഷയ്ക്ക് ചെറിയൊരു പ്രത്യേകതയുണ്ട്. ഇങ്ഗ്ളിഷിലെ വാക്കുകളായ You എന്ന വാക്കിന് മലയാളത്തിൽ *നീ, നിങ്ങൾ, താങ്കൾ, സാർ, മാഡം* തുടങ്ങിയ അർത്ഥങ്ങൾ വരുന്നുണ്ട്. ഇവ ആളുടെ സാമ്പത്തികം, സാമൂഹികം, വയസ്സ് തുടങ്ങിയ നിലവാരങ്ങളെ അടിസ്ഥാനപ്പെടുത്തി വിവേചനത്തൊടെ തിരഞ്ഞെടുത്ത് ഉപയോഗിക്കേണ്ടുന്ന വാക്കുകളാണ്. ഇത് പോലെ, ഇങ്ഗ്ളിഷിലെ He, His, Him, She, Her, Hers തുടങ്ങിയ വാക്കുകളും മലയാളത്തിൽ പല നിലവാരങ്ങളിലായി തർജ്ജമചെയ്യപ്പെടുന്നു.

ഇങ്ങിനെ ചെയ്യുമ്പോൾ ഇങ്ഗ്ളിഷിലെ സാമൂഹികാന്തരീക്ഷത്തിന്റെ മൃദുലതയും, മാന്യതയും, മനുഷ്യവ്യക്തിത്വത്തിന്റെ ഗുണമേന്മയും നഷ്ടപ്പെടുത്തിയ ഒരു പരിഭാഷയാണ് സൃഷ്ടിക്കപ്പെടുന്നത്. ഈ പ്രശ്നത്തെ ഒഴിവാക്കാനായി, You എന്ന വാക്കിനെ നിങ്ങൾ എന്നും, He, She തുടങ്ങിയ വാക്കുകളെ അയാൾ എന്നും ആയി ഈ പരിഭാഷയിൽ മിക്ക ഇടത്തും കൊടുത്തിട്ടുണ്ട്. മലയാളത്തിലെ നീ, അവൻ, അവൾ, താങ്കൾ, അദ്ദേഹം, സാർ, മാഡം തുടങ്ങിയ വാക്കുകൾ കഴിവതും ഒഴിവാക്കിയിട്ടുണ്ട്. ഇതിൽ ചെറിയൊരു അസ്വാഭാവികത തോന്നാമെങ്കിലും ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിന്റെ ഏറ്റവും അടുത്തുള്ള പരിഭാഷാരൂപം മലയാളത്തിൽ ഇങ്ങിനെയെ സാധ്യമാകുള്ളു.

ഇതിനെല്ലാം ഉപരിയായി, പല ഇങ്ഗ്ളിഷ് പദങ്ങളും പേരുകളും, സ്ഥലനാമങ്ങളും ഇങ്ഗ്ളിഷിൽ തന്നെയാണ് നൽകിയിട്ടുള്ളത്. കാരണം അവ മലയാളം ലിപികളിൽ എഴുതുമ്പോൾ, അവയുടെ ശബ്ദം പൂർണ്ണമായും മറിപ്പോകും.

The Scarlet Letter, Arthur Conon Doyleന്റെ ആദ്യത്തെ Sherlock Holmesനോവലാണ്. ഇത് ഒരു detective mystery ആണ്. ഡിറ്റക്റ്റിവ് നോവലുകളുടെ തുടക്കം തന്നെ ഈ കഥയാണ് എന്ന് പറയപ്പെടുന്നു. ആദ്യമായി മാഗ്നിഫൈയിങ്ങ് ഗ്ളാസ് (Magnifying glass) കേസന്വേഷണത്തിന് ഡിറ്റക്റ്റിവ് നോവലുകളിൽ ഉപയോഗിക്കുന്നതും ഈ കഥയിലാണ്, എന്നു പറയപ്പെടുന്നു. എന്നാൽ ആദ്യ കഥയുടെ ചില ചെറിയതും വലുതുമായ പാളിച്ചകൾ ഈ നോവലിനുണ്ട് എന്നും പറയപ്പെടുന്നു.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

**PART I**

(Army Medical Department നിന്നും വിരമിച്ചതും, മരിച്ചു പോയതുമായ John H Watson, MD.യുടെ ഓർമ്മക്കുറിപ്പുകളുടെ ഒരു പുനർഅച്ചടി പ്രസിദ്ധീകരണം)

## Chapter 1: Mr. Sherlock Holmes

1871 ൽ, University of Londonൽ നിന്നും ഞാൻ എന്റെ Doctor of Medicine ഡിഗ്രി എടുത്തു. അതിന് ശേഷം പട്ടാളത്തിലെ Surgeonമാർക്ക് നിബന്ധനചെയ്തിട്ടുള്ള പഠനം പൂർത്തിയാക്കാൻ വേണ്ടി ഞാൻ Netleyലേക്ക് നീങ്ങി. അവിടുന്ന് എന്റെ പഠനം പൂർത്തിയാക്കിയതിന് ശേഷം, ഞാൻ യഥാവിധം Fifth Northumberland Fusiliersൽ Assistant Surgeonആയി നിയമിതനായി. അന്ന് ആ റെജിമെന്റ് ഇന്ത്യയിലായിരുന്നു നിയോഗിക്കപ്പെട്ടിരുന്നത്. എനിക്ക് അതിൽ ചേരാൻ പറ്റുന്നതിന് മുമ്പേതന്നെ രണ്ടാംഅളഴമി Afghan യുദ്ധം ആരംഭിച്ചുകഴിഞ്ഞിട്ടുണ്ടായിരുന്നു. ഞാൻ ബോംബെയിൽ ഇറങ്ങിയപ്പോൾ, എന്റെ സേനാ വിഭാഗം മലയിടുക്കുകളിലൂടെ മുന്നോട്ട് നീങ്ങിയിട്ടുണ്ടെന്നും, അപ്പോഴേക്കും അവർ ശത്രുരാജ്യത്തിന്റെ അഘാതമായ ഉള്ളിൽ എത്തിക്കഴിഞ്ഞിട്ടുണ്ടെന്നും ഞാൻ അറിഞ്ഞു. എന്റെ അതെ നിലയിലുണ്ടായിരുന്ന മറ്റ് പല ഓഫിസർമാരോടും ഒപ്പം ഞാനും ഈ ദിക്കിലേക്ക് നീങ്ങി. ഞങ്ങൾ ഘാണ്ടഹാറിൽ സുരക്ഷിതരായി എത്തി. അവിടെ എന്റെ റെജിമെന്റ് ഞാൻകണ്ടെത്തുകയും, എന്റെ ഡ്യൂട്ടിയിൽ പ്രവേശിക്കുകയും ചെയ്തു.

ഈ യുദ്ധം പലർക്കും ബഹുമതികളും ഉദ്യോഗകയറ്റങ്ങളും നൽകി. എന്നാൽ എനിക്ക് ദുർഭാഗ്യങ്ങളും ദുരന്തങ്ങളും മാത്രമെ ഉണ്ടായിരുന്നുള്ളു. എന്നെ എന്റെ ബ്യൂഗെഡിൽ നിന്നും മാറ്റി, Berkshiresലേക്ക് ചേർത്തു. ഇതിൽ ഇരുന്നുകൊണ്ടാണ് ഞാൻ അതീവ ദുരന്തമായ മായ്വാൻഡ് യുദ്ധത്തിൽ സേവനമനുഷ്ടിച്ചത്. ഒരു ജെസെയ്ൽ വെടിയുണ്ട എന്റെ ചുമലിൽ തറിക്കുകയും, എല്ലുപൊളിയുകയും, subclavian arteryയെ ഉരയുകയും ചെയ്തു. ഞാൻ കൊലവിളിനടത്തുന്ന ഖാസികളുടെ കൈകളിൽ പെടേണ്ടതായിരുന്നു. എന്നാൽ എന്റെ ഓഡർലിയായിരുന്ന Murrayഎന്നെ ഒരു കുതിരപ്പുറത്ത് എറിഞ്ഞ് കയറ്റി എന്നെ ബ്യൂട്ടിഷ് സ്ഥാനങ്ങളിലേക്ക് വിജയകരമായി എത്തിച്ചു.

വേദനയാൽ ക്ഷീണിതനായും, ദീർഘകാലമായി അനുഭവിച്ച കഷ്ടപ്പാടുകളാലും മറ്റും, വളരെയധികം പരിക്കേറ്റ് കഷ്ടതയനുഭവിക്കുന്നവരോടൊപ്പം, പേഷവാറിലെ ബെയ്സ് ഹോസ്പ്പിറ്റലിൽ ഞാൻ പ്രവേശിക്കപ്പെട്ടു. ഇവിടെനിന്നും എനിക്ക് ആരോഗ്യം തിരച്ചുകിട്ടുകയും എനിക്ക് wardലൂടെ നടക്കാനും, പുറത്ത് വരാന്തയിൽ പോയി കുറച്ചു നേരം വെയിൽകായാനും ആകും എന്നുവരെയായി. അപ്പോഴാണ്, നമ്മുടെ ഇന്ത്യൻ പ്രദേശങ്ങളിലെ ശാപമായിരുന്ന Enteric പനി എന്നെ പിടികൂടിയത്. മാസങ്ങളോളം ഞാൻ മരണവക്കിലായിരുന്നു. അവസാനം രോഗം സുഖം പ്രാപിച്ച് വന്നപ്പോഴേക്കും, ഞാൻ അതീവ ക്ഷീണിതനായിരുന്നു. ശരീരം തികച്ചും ഉണങ്ങി, മെലിഞ്ഞുപോയിരുന്നു. ഇത് നിരീക്ഷിച്ച മെഡിക്കൽ ബോഡ്, എന്നെ ഇങ്ഗ്ളണ്ടിലേക്ക് തിരിച്ചയക്കുന്നതിൽ ഒരു ദിനം പോലും വൈകരുത് എന്ന് തീരുമാനിച്ചു. അങ്ങിനെ പട്ടാള കപ്പലായ Orontesൽ എന്നെ യാത്രയാക്കി. ഒരു മാസത്തിന് ശേഷം, എന്റെ ആരോഗ്യം എന്നന്നേക്കുമായി മോശമായ സ്ഥിതിയിൽ ഞാൻ Portsmouth jettyൽ ലാന്റ് ചെയ്തു. എന്നാൽ സ്നേഹവാത്സല്യമുള്ള സർക്കാർ അടുത്ത ഒമ്പത് മാസം എന്റെ ആരോഗ്യം നന്നാക്കൻ ശ്രമിക്കാൻ വേണ്ടി എനിക്ക് അനുവാദം നൽകി.

ഇങ്ഗ്ളണ്ടിൽ എനിക്ക് കുടുംബക്കാരായി ആരും തന്നെയില്ലായിരുന്നു. അതിനാൽ തികച്ചും സ്വതന്ത്രനായി, ഒരു ദിവസം പതിനൊന്ന് ഷില്ലിങ്ങും ആറ് പെൻസും ഒരു മനുഷ്യന് എത്രമാത്രം സ്വാതന്ത്ര്യം അനുവദിക്കും എന്നതനുസരിച്ച്, ഞാൻ ജീവിച്ചു. ഇങ്ങിനെയുള്ള അവസരത്തിൽ, സാമ്രാജ്യത്തിലെ എല്ലാ മടിയന്മാരും അലസന്മാരും എത്തിച്ചേരുന്ന ലണ്ടനിനോട് ഞാൻ ആകർഷിക്കപ്പെട്ടു. ഇവിടെ ഞാൻ കുറച്ചുകാലം Strand ലെ ഒരു സ്വകാര്യ ഹോട്ടലിൽ, സൗകര്യപ്രദമായതും, അർത്ഥശൂന്യമായതുമായ ഒരു ജീവിതം നയിച്ചുകൊണ്ട്, എന്റെ കൈയിലുള്ള പൈസയെല്ലാം ചിലവാക്കി, താമസിച്ചു. സാമ്പത്തികനിലവാരം ഇങ്ങിനെ ആപത്തിന്റെ വക്കിലെത്തിയപ്പോൾ, ഒന്നുകിൽ ഞാൻ ഈ നഗരം വിട്ട് വല്ല ഉൾനാട്ടിലേക്ക് മാറിതാമസിക്കുകയോ, അല്ലെങ്കിൽ എന്റെ ജീവിതശൈലി പൂർണ്ണമായി മാറ്റുകയോ ചെയ്യണം എന്നത് ഒരു അത്യാവശ്യമായി മാറി. ഇതിൽ രണ്ടാമത്തെ ഉപാധി തിരഞ്ഞെടുത്ത്, ഞാൻ നിലവാരം കുറഞ്ഞതും, ചിലവ് കുറഞ്ഞതുമായ ഒരു താമസ സ്ഥലത്തിലേക്ക് എന്റെ താമസം മാറ്റി.

ഈ തീരുമാനം എടുത്ത അതേ ദിവസം ഞാൻ Criterion Bar ൽ നിൽക്കുകയായിരുന്നു. ആരോ എന്നെ ചുമലിൽ തട്ടി. തിരിഞ്ഞുനോക്കിയപ്പോൾ, Bartsൽ വച്ച് എനിക്ക് കീഴിൽ ഒരു ഡ്രസ്സറായി ജോലിചെയ്തിരുന്ന ചെറുപ്പക്കാരനായ, Stamford. ലണ്ടൻ എന്ന അതിഗംഭീര വന്യപ്രദേശത്ത് ഏകനായി ജീവിക്കുന്ന ഒരാൾക്ക് ഒരു പരിചിത മുഖം ദർശ്ശിക്കുകയെന്നത് തികച്ചും സന്തോഷകരമായ ഒരവസരമാണ്. പണ്ട് കാലങ്ങളിൽ Stamford എനിക്ക് ഒരിക്കലും വലിയ അടുപ്പമുള്ള ആളായിരുന്നില്ല. എന്നാൽ ഈ അവസരത്തിൽ ഞാൻ ഇയാളെ തികച്ചും ഉത്സാഹത്തോടെ വരവേറ്റു. അയാളും എന്നെ കണ്ടതിൽ തികച്ചും ആനന്ദവാനാണ് എന്ന് തോന്നി. എന്റെ ആനന്ദത്തിന്റെ ആധിക്യത്താൽ ഞാൻ അയാളോട് എന്നോടൊപ്പം Holbornൽ വന്ന് ഭക്ഷണം കഴിക്കാൻ ആവശ്യപ്പെട്ടു. ഞങ്ങൾ രണ്ടുപേരും കൂടി ഒരു കുതിരവണ്ടിയിൽ

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE



Next Page

അങ്ങോട്ടേക്ക് നീങ്ങി.

'നിങ്ങൾ എന്തായായിരുന്നു ചെയ്തുകൊണ്ടിരുന്നത്?', ഞങ്ങൾ ആൾക്കൂട്ടം നിറഞ്ഞ ലണ്ടനിലെ തെരുവീഥികളിലൂടെ ഇളകി, ഇളകി നീങ്ങിക്കൊണ്ടിരുന്നപ്പോൾ, ഇയാൾ യാതോരു മറച്ചുവയ്ക്കലുമില്ലാത്ത അത്ഭുതത്തോടെ എന്നോട് ചോദിച്ചു. 'നിങ്ങൾ ഒരു ഉണക്കവടിപോലെ ഉണങ്ങിയും, ഒരു ഉണക്കഅണ്ടിപോലെ കറുത്തിട്ടുമുണ്ടല്ലോ'.

എന്റെ സാഹസികതകളെക്കുറിച്ച് ഞാൻ ഒരു ചെറു വിവരണം അയാൾക്ക് നൽകി. ഇത് പൂർത്തീകരിക്കുമ്പോഴേക്കും, ഞങ്ങൾ ഇറങ്ങേണ്ടിടം എത്തിയിരുന്നു.

എന്റെ ദുരനുഭവങ്ങൾ കേട്ട്, 'അയ്യോ' എന്ന് അയാള് സഹതാപത്തോടെ പറഞ്ഞു. നിങ്ങൾ ഇനിയിപ്പോഴെന്താണ് ചെയ്യാൻ ഉദ്ദേശിക്കുന്നത്?'

'താമസിക്കാൻ ഒരു ഇടം അന്വേഷിക്കുകയാണ്', ഞാൻ ഉത്തരം പറഞ്ഞു. 'അമിതമല്ലാത്ത ചിലവിൽ സൗകര്യപ്രദമായ ഒരു താമസ സ്ഥലം ലഭിക്കുമോ എന്ന പ്രശ്നം പരിഹരിക്കാൻ ശ്രമിക്കുകയാണ്.'

'ഇത് ഒരു വിചിത്രമായ കാര്യമാണല്ലോ', എന്റെ കൂടയുള്ള ആൾപറഞ്ഞു. 'ഇന്ന് ഇതേ കാര്യം എന്നോട് സൂചിപ്പിച്ച രണ്ടാമത്തെ ആളാണ് നിങ്ങൾ.'

'ആരായിരുന്നു ആദ്യത്തെ ആൾ?' ഞാൻ ചോദിച്ചു.

'ആശുപത്രിയിലെ രാസപരിശോധനശാലയിൽ പ്രവർത്തിക്കുന്ന ഒരാൾ. അയാൾ തനിക്ക് കിട്ടിയ, ചിലവേറിയ നല്ലയേതാനും മുറികൾ മറ്റാർക്കെങ്കിലും പങ്കിടാൻപറ്റുന്നില്ലല്ലോ എന്ന് പരിതപിക്കുകയായിരുന്നു'.

'അയാൾക്ക് അയാളുടെ മുറികളും, ചിലവും പങ്കിടാൻ ശരിക്കും ആരെയെങ്കിലും ആവശ്യമുണ്ടെങ്കിൽ, ആ വ്യക്തി ഞാൻ തന്നെയാണ്', ഞാൻ ഉച്ചത്തിൽ പറഞ്ഞു. 'ഏകാന്തനായി ഇരിക്കുന്നതിനേക്കാളും, ഒരു പങ്കാളിയോടൊപ്പം ഇരിക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്'.

ചറുപ്പക്കാരനായ Stamford എന്നെ അയാളുടെ വീഞ്ഞ് ഗ്ളാസിന് മുകളിലൂടെ വിചിത്രഭാവത്തിൽ നോക്കിക്കൊണ്ട് പറഞ്ഞു, 'നിങ്ങൾക്ക് Sherlock Holmesനെ അറിയില്ല എന്ന് വ്യക്തമാണ്. നിത്യസഹചാരിയായി നിങ്ങൾക്ക് അയാളെ പിടിക്കില്ല എന്നു വന്നേക്കാം'.

'എന്താണ് നിങ്ങൾ പറയുന്നത്, അയാൾക്കെന്തെങ്കിലും മോശമായുണ്ടോ?'

'ഞാൻ അയാളെക്കുറിച്ച് മോശമായതൊന്നുമല്ല പറയുന്നത്. ആശയപരമായി അയാൾ കുറച്ച് വിചിത്രനാണ് - ചില പ്രത്യേകതരം ശാസ്ത്ര വിഷയങ്ങളിൽ തത്പരനാണ്. എന്റെ അറിവിൽ, ആളൊരു മാന്യനായ വ്യക്തിയാണ്'.

'ഒരു മെഡിക്കൻ വിദ്യാർത്ഥിയണ്, എന്ന് ഞാൻ ധരിക്കട്ടെ?' ഞാൻ ആരാഞ്ഞു.

'അല്ല - അയാൾ എന്താകാനാണ് ഉദ്ദേശിക്കുന്നത് എന്ന് എനിക്ക് അറിയില്ല. അയാൾ എനാറ്റമിയിൽ വളരെ പ്രാവീണ്യമുള്ള ആളാണ്. മാത്രവുമല്ല, അതിവിദഗ്ദ്ധനായ കെമിസ്റ്റുമാണ് ഇയാൾ. എന്നാൽ, എന്റെ അറിവിൽ ഇയാൾ ഘടനാപരമായ യാതോരു മെഡിക്കൽ ക്ളാസിലും പോയിട്ടില്ല. അയാളുടെ പഠന വിഷയങ്ങൾ പലതിലുമാണ്, അസാധാരണങ്ങളാണ്. എന്നിരുന്നാലും, ഇയാൾ അസാധാരണങ്ങളായ പല വിവരങ്ങളും വിജ്ഞാനങ്ങളും കൈവരിച്ചിട്ടുണ്ട്. ഇവ ഇയാളുടെ പ്രൊഫസർമാരെ അത്ഭുതപ്പെടുത്തിയേക്കാം.'

'അയാൾ എന്തായിത്തീരാനാണ് ആഗ്രഹിക്കുന്നത് എന്ന് നിങ്ങൾ ഒരിക്കലും ഇയാളോട് ചോദിച്ചിട്ടില്ലേ?' ഞാൻ ചോദിച്ചു.

'ഇല്ല, ഈ ആളിൽനിന്നും പെട്ടന്ന് കാര്യങ്ങൾ പുറത്തെടുക്കാൻ പറ്റുന്ന ആളല്ല ഇയാൾ. എന്നിരുന്നാലും, അയാൾക്ക് അതിനുള്ള ഒരു മാനസികാവസ്ഥയിലാണെങ്കിൽ, നന്നായി സംസാരിക്കുന്ന വ്യക്തിയുമാണ് ഇയാൾ'.

'എനിക്ക് അയാളെ കണ്ടുമുട്ടിയാൽകൊള്ളാമെന്നുണ്ട്', ഞാൻ പറഞ്ഞു. 'ഞാൻ ആരോടൊത്തെങ്കിലും ഒന്നിച്ചു താമസിക്കണമെന്നുണ്ടെങ്കിൽ, അത് പഠിപ്പിനോട് താൽപ്പര്യമുള്ളതും, അച്ചടക്കമുള്ളതുമായ ആളാകാനാണ് എനിക്ക് താൽപര്യം. അമിതമായ ശബ്ദവും ഒച്ചപ്പാടും താങ്ങാനുള്ള ആരോഗ്യം എനിക്കില്ല. എന്റെ സാധാരണമായ ജീവിതകാലം മുഴുവനും വേണ്ടുന്ന ആവശ്യത്തിനുള്ളത്ര രണ്ടും ഞാൻ എഫ്ഗാനിസ്ഥാനിൽ അനുഭവിച്ചിട്ടുണ്ട്. നിങ്ങളുടെ സുഹൃത്തിനെ എനിക്ക് എങ്ങിനെയാണ് കണ്ടുമുട്ടാൻ ആകുക?'

'അയാൾ തീർച്ചയായും രാസപരീക്ഷണശാലയിൽ ഉണ്ടാകും', എന്റെ കൂടെയുള്ള ആൾ പറഞ്ഞു. 'അയാൾ ഒന്നുകിൽ ആ സ്ഥലത്ത് നിന്നും ആഴ്ചകളോളം മാറിനിൽക്കും. അല്ലെങ്കിൽ, രാവിലെ മുതൽ രാത്രിവരെ അതിനുള്ളിലിരുന്ന് പണിയെടുക്കും. നിങ്ങൾക്ക് താൽപ്പര്യമുണ്ടെങ്കിൽ, നമുക്കൊന്നിച്ച് ഉച്ചയൂണിന് ശേഷം ഒന്ന് ഡ്രൈവ്ചെയ്ത് നോക്കാം'.

'തീർച്ചയായും', ഞാൻ പറഞ്ഞു, അതിന് ശേഷം സംഭാഷണം മറ്റ് ദിക്കുകളിലേക്ക് നീങ്ങി.

Holborn വിട്ട് ഞങ്ങൾ ആശുപത്രിയുടെ അടുത്തേക്ക് നീങ്ങുന്നതിനിടയിൽ, എന്റെ കൂട്ടു താമസക്കാരനാക്കാൻ ഞാൻ ആഗ്രഹിച്ച ഈ മാന്യവ്യക്തിയെക്കുറിച്ച് Stamford കുറച്ചുകൂടി വിവരണങ്ങൾ നൽകി.

'നിങ്ങൾക്ക് അയാളോടൊപ്പം ഒത്തുപോകാൻ ആയില്ലെങ്കിൽ നിങ്ങൾ എന്നെ പഴിപറയരുത്', അയാൾ പറഞ്ഞു; 'ഇടയ്ക്കിടയ്ക്ക് രാസപരിശോധനശാലയിൽ വച്ച് അയാളെ കണ്ടുമുട്ടുമ്പോൾ കിട്ടിയിട്ടുള്ളവിവരങ്ങളല്ലാതെ അയാളെക്കുറിച്ച് എനിക്ക്

യാതൊന്നും അറിയില്ല. നിങ്ങളാണ് ഈ സംഗതി മുന്നോട്ട് വച്ചത്. അതുകൊണ്ട് എന്നെ യാതൊരു രീതിയിലും ഉത്തരവാദിയാക്കരുത്'.

'നാം തമ്മിൽ സൗഖ്യമായി മുന്നോട്ട് നീങ്ങാൻ പ്രയാസമാണെങ്കിൽ, പിരിയാൻ എളുപ്പമായിരിക്കും,' ഞാൻ ഉത്തരം പറഞ്ഞു. 'എനിക്ക് തോന്നുന്നു Stamford', എന്റെ കൂടെയുണ്ടായിരുന്ന ആളിനെ കഠിനമായി നോക്കിക്കൊണ്ട് ഞാൻ പറഞ്ഞു, 'ഈ കാര്യത്തിൽ നിന്നും കൈകഴുകാൻ നിങ്ങൾക്ക് എന്തോ കാരണമുണ്ട് എന്ന്. ഈ ആളുടെ കോപിക്കാനുള്ള വാസന അത്രകണ്ട് ഭയങ്കരമാണോ, അല്ലെങ്കിൽ പിന്നെന്താണ് പ്രശ്നം? കാര്യങ്ങൾ തുറന്നു പറയാൻ വായതുറക്കാതിരിക്കരുത്'.

'പറയാൻ വാക്കുകളില്ലാത്തത് പറഞ്ഞുഫലിപ്പിക്കാൻ എളുപ്പമല്ല,' അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു. 'Sherlock Holmesന്റെ ശാസ്ത്രീയത എന്റെ അഭിരുചിക്ക് കുറച്ച് കടുപ്പമാണ് – അത് ഏതാണ്ട് ഒരുതരം നിർവ്വികാരതയുടെവക്കിലാണ്. അയാൾ അയാളുടെ സുഹൃത്തിന് ഏറ്റവും അടുത്ത കണ്ടെത്തിയ vegetable alkaloidന്റെ ഒരു തുള്ളി കൊടുക്കുന്നത് എനിക്ക് ഭാവന ചെയ്യാൻ കഴിയും. വിദ്വേഷം കൊണ്ടല്ല, പകരം, ആ ആളിൽ അതുണ്ടാക്കുന്ന ഫലങ്ങളെക്കുറിച്ച് കൃത്യമായി അറിയാൻ വേണ്ടിമാത്രം. എന്നാൽ അയാളെപ്പറ്റി നീതിയുക്തമായി പറയാൻ, ഇത്യാദി വിവരങ്ങൾക്കായി അയാൾതന്നെ സ്വയം ഇവ കഴിക്കും എന്നും ഞാൻ കൂട്ടിച്ചേർക്കേണ്ടിയിരിക്കുന്നു. തീർച്ചയായതും, കൃത്യമായതുമായ വിജ്ഞാനത്തോട് ഇയാൾക്ക് അതിഗംഭീരമായ അഭിവാഞ്ഛയുള്ളതായി കാണുന്നു'.

'അത് ശരിയുമാണ്'.

'അതെ, എന്നാൽ ഇത് കൂറച്ച് കൂടുതൽ അമിതമാണ് എന്നതാണ് പ്രശ്നം. ഡിസക്റ്റിങ്ങ് റൂമിലെ വസ്തുക്കളെ ഒരു വടികൊണ്ട് അടിക്കുന്നു എന്നായാൽ, കാര്യങ്ങൾ കുറച്ച് വിചിത്രമായ രൂപത്തിലാണ് എന്നത് തീർച്ചയാണ്'.

'വസ്തുക്കളെ അടിക്കുകയോ!'

'അതെ, മരണാനന്തരം ചതവുകൾ എത്രമാത്രം ഉണ്ടാക്കാൻ പറ്റുമെന്ന് പരിശോധിക്കാൻ. ഇത് ഈ ആൾ ചെയ്യുന്നത് ഞാൻ എന്റെ കണ്ണുകൾകൊണ്ട് നേരിട്ട് കണ്ടതാണ്'.

'എന്നിട്ടും നിങ്ങൾ പറയുന്നു ഇയാൾ ഒരു മെഡിക്കൽ വിദ്യാർത്ഥിയല്ലായെന്ന്?'.

'അതെ. അയാളുടെ പഠനങ്ങളുടെ ഉദ്ദേശം എന്താണ് എന്ന് ദൈവത്തിനെ അറിയുള്ളു. നാം എത്തിക്കഴിഞ്ഞു. അയാളെക്കുറിച്ചുള്ള അഭിപ്രായങ്ങൾ നിങ്ങൾ തന്നെ സ്വയം സ്വരൂപിക്കണം'.

അയാൾ ഇത്രയും പറയുമ്പോഴേക്കും, ഞങ്ങൾ ഒരു ഒതുങ്ങിയ ഇടവഴിയിലേക്ക് തിരിഞ്ഞ്, വൻ ആശുപത്രിയുടെ ഒരു ശാഖയിലേക്ക് തുറക്കുന്ന ഒരു ചെറിയ വാതിൽ കടന്നിരുന്നു. ഈ സ്ഥലം എനിക്ക് പരിചിതമായിരുന്നു. താഴെക്കുള്ള വിജനമായ കല്ലുകൊണ്ടുള്ള ഏണിപ്പടികൾ ഇറങ്ങാനും, വെള്ളപൂശിയ ചുമരുകളും, നിറംമങ്ങിയ വാതിലുകളും ഉള്ള നീണ്ട കോറിഡോറുകളിലൂടെയും നീങ്ങാൻ, എനിക്ക് യാതോരു വഴികാണിക്കലും ആവശ്യമില്ലായിരുന്നു. അങ്ങേയറ്റത്തുവച്ച്, അത് താഴ്ന്നു നിൽക്കുന്ന കമാനങ്ങളുള്ള ഒരു പാതയിലേക്ക് ശാഖയായി പിരിഞ്ഞ് നീങ്ങി, രാസപരിശോധനശാലയിലേക്ക് നീങ്ങി.



ഇത്, അനവധി, കുപ്പികൾ നിരത്തിയും അലസമായി പലയിടത്തും വലിച്ചിട്ടിട്ടുള്ള തുമായ ശ്രേഷ്ഠതതോന്നിക്കുന്ന ഒരു സ്വകാര്യമുറിയായിരുന്നു. പലവിധ രാസപരീക്ഷണ വസ്തുക്കളും, ടെസ്റ്റ് ട്യൂബുകളും, നീല ദീപങ്ങൾ ആളിക്കൊണ്ടിരിക്കുന്ന ചെറിയ ബൺസെൻ വിളക്കുകളും നിരത്തിവച്ചിരിക്കുന്ന വീതിയുള്ള, ഉയരം കുറഞ്ഞ മേശകൾ എല്ലായിടത്തും നിരത്തിയിട്ടിരുന്നു. ആ മുറിയിൽ ഒരു വിദ്യർത്ഥി മാത്രമെയുണ്ടായിരുന്നുള്ളു. ഈ ആൾ ദൂരത്തുള്ള ഒരു മേശമേൽ കുനിഞ്ഞ് നിന്ന് അയാളുടെ പണിയിൽ തികച്ചും വ്യാപൃതനായിരുന്നു. ഞങ്ങളുടെ കാൽപാദങ്ങളുടെ ശബ്ദം കേട്ട്, തിരിഞ്ഞ് നോക്കി, അയാൾ ആഹ്ളാദ ഭാവത്തിൽ ഒച്ചവച്ചു. 'ഞാൻ അത് കണ്ടെത്തി! ഞാൻ അത് കണ്ടെത്തി!', കൈയിൽ ഒരു ടെസ്റ്റ്യൂബുമായി ഞങ്ങളുടെ അടുത്തേക്ക് ഓടിയെത്തിക്കൊണ്ട്, അയാൾ എന്റെ കൂടെയുണ്ടായിരുന്ന ആളോട് ഉച്ചത്തിൽ പറഞ്ഞു. 'ഹീമോഗ്ളോബിൻ 4 മാത്രം പ്രെസിപ്പിറ്റെയ്റ്റ് ചെയ്യുന്ന ഒരു റീ-ഏജന്റ് ഞാൻ കണ്ടെത്തി. മറ്റൊന്നിനും അതാവില്ല'. അയാൾ ഒരു സ്വർണ്ണ ഖനി കണ്ടെത്തിയിരുന്നെങ്കിൽ, ഇതിനേക്കാൾ ആഹ്ളാദം അയാളുടെ മുഖത്ത് സ്ഫുരിക്കില്ലായിരുന്നു.

'Dr. Watson, Mr. Sherlock Holmes', ഞങ്ങളെ തമ്മിൽ പരിചയപ്പെടുത്തിക്കൊണ്ട് Stamford പറഞ്ഞു.

'How are you', അയാൾ, എന്റെ കൈകൾ അയാൾക്ക് ഉണ്ടാകും എന്ന് എനിക്ക് സമ്മതിക്കാൻപറ്റുന്നതിലും അധികം ശക്തിയോടെ പിടിച്ചുകൊണ്ട്, സൗഹൃദത്തോടെ പറഞ്ഞു. 'നിങ്ങൾ എഫ്ഘാനസ്ഥാനിലായിരുന്നുവെന്ന് ഞാൻ മനസ്സിലാക്കുന്നു'.

'അത് നിങ്ങളെങ്ങിനെയാണ് മനസ്സിലാക്കിയത്', ഞാൻ അത്ഭുതത്തോടെ ചോദിച്ചു.

'അത് കാര്യമാക്കേണ്ട', അയാൾ സ്വന്തമായി ചിരിച്ചുകൊണ്ട് പറഞ്ഞു. 'ഇപ്പോഴത്തെ ചോദ്യം ഹിമോഗ്ളോബ്നെക്കുറിച്ചാണ്. എന്റെ കണ്ടുപിടുത്തത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ട് എന്ന് തീർച്ചയാണ്'.

'ഇത് രാശശാസ്ത്രപ്രകാരം താൽപര്യമുളവാക്കുന്നതാണ്, സംശയമില്ല', ഞാൻ ഉത്തരം പറഞ്ഞും, 'എന്നാൽ പ്രാവർത്തികമായി.....'

'എന്തിന്, മനുഷ്യാ, ഈ അടുത്തുകാലത്തുണ്ടായിട്ടുള്ള വൈദ്യ-നിയമപരമായ കണ്ടുപിടുത്തങ്ങളിൽവച്ച് പ്രായോഗികതയിൽ ഏറ്റവും പ്രാധാന്യമുള്ളതാണ്. നിങ്ങൾ കാണുന്നില്ലെ, ഇത് നമുക്ക് ബ്ളഡ് സ്റ്റെയ്നുകളിൽ യതോരു രീതിയിലും പാളിപ്പോകാത്ത ഒരു പരിശോധന നൽകുന്നു. ഇങ്ങോട്ട് വരു', അയാൾ, അയാളുടെ ഉത്സാഹത്താൽ എന്റെ കോട്ടിന്റെ കൈകൾ പിടിച്ച് എന്നെ, അയാൾ പണിചെയ്തുകൊണ്ടിരിക്കുന്ന മേശയുടെ അടുത്തേക്ക് കൊണ്ട് പോയി. 'നമുക്ക് കുറച്ച് പുതിയ രക്തം എടുക്കാം', അയാൾ ഒരു മെഡിക്കൽ സൂചിയെടുത്ത് അയാളുടെ വിരലുകളിൽ കുത്തിത്താഴ്ത്തി, പുറത്തേക്ക് വന്ന രക്തം ഒരു കെമിക്കൽ പിപ്പറ്റിലേക്ക് വീഴ്ത്തി. 'ഇനി ഞാൻ ഈ ചെറിയ അളവ് രക്തം ഒരു ലിറ്റർ വെള്ളത്തിലേക്ക് ചേർക്കുന്നു. ഇത് ചേർന്നിരിക്കുന്ന വെള്ളത്തിന് ശുദ്ധവെള്ളത്തിന്റെ നിറമാണ് ഉള്ളത് എന്ന് നിങ്ങൾ കാണുന്നുണ്ടല്ലോ. രക്തത്തിന്റെ അനുപാതം ഒരു ദശലക്ഷത്തിൽ ഒന്നു പോലും ഉണ്ടാവില്ല. എന്നിരുന്നാലും, നമുക്ക് അതിന്റെ characteristic reaction ലഭിക്കും എന്നതിൽ എനിക്ക് യാതോരു സംശയവുമില്ല'. ഇത് പറഞ്ഞ് കൊണ്ടിരിക്കുമ്പോൾ, അയാൾ ആ പാത്രത്തിലേക്ക് ഏതാനും വെളുത്ത കൃസ്റ്റലുകൾ ഇട്ടു. അതിന് ശേഷം ഒരു സുതാര്യമായ ദ്രവത്തിന്റെ ഏതാനും തുള്ളികൾ കൂടി ചേർത്തു. ഒരു നിമിഷം കൊണ്ട്, അതിലെ ദ്രവത്തിന് ഒരു മങ്ങിയ മഹോഗണി നിറം വന്നു. ആ ഗ്ളാസ് ജാറിന്റെ അടിയിലേക്ക് ഒരു കാപ്പിനിറം ഉള്ള പൊടി പ്രെസിപ്പിറ്റെയ്റ്റ് ചെയ്തു.

'ഹാ, ഹാ', ഒരു കൊച്ചുകുട്ടിക്ക് ഒരു പുതിയ കളിപ്പാട്ടം കിട്ടിയതുമാതിരി, അയാൾ കൈകൾ മുട്ടിക്കൊണ്ട്, ആർത്തു പറഞ്ഞു. 'ഇതിനെക്കുറിച്ച് നിങ്ങൾക്ക് എന്ത് തോന്നുന്നു?'

'ഇതൊരു വിവേചന കഴിവുള്ള ടെസ്റ്റാണെന്ന് തോന്നുന്നു', ഞാൻ അഭിപ്രായം പറഞ്ഞു.

'ബ്യൂട്ടിഫുൾ! ബ്യൂട്ടിഫുൾ! പഴയ Guiacum ടെസ്റ്റ് വളരെ ഭാരിച്ചതും, വിശ്വസിക്കാൻ പറ്റാത്തതുമായിരുന്നു. അതുപോലെ തന്നെയാണ്, ബ്ളഡ് കോർപസെൽസുകൾക്കായുള്ള മൈക്രോസ്കോപ്പ് പരിശോധനയും. സ്റ്റെയ്നുകൾ ഏതാനും മണിക്കൂർ പഴകിയതാണെങ്കിൽ രണ്ടാമത്തേത് യാതോരു ഉപയോഗവുമില്ലാത്തതാണ്. രക്തം പഴയതാണെങ്കിലും, പുതിയതാണെങ്കിലും, ഇത് നന്നായി പ്രവർത്തിക്കുന്നതായി കാണുന്നു. ഈ ടെസ്റ്റ് കണ്ടെത്തിയിട്ടുണ്ടായിരുന്നെങ്കിൽ, ഈ ഭൂമുഖത്ത് ഇന്ന് നടക്കുന്ന പല ആളുകളും, ഏത്രയോ മുമ്പേ, അവരുടെ കുറ്റങ്ങൾക്ക് ശിക്ഷ പണ്ടേ അനുഭവിക്കുമായിരുന്നു'.

'തികച്ചും വാസ്തവം', ഞാൻ അടങ്ങിയ ശബ്ദത്തിൽ പറഞ്ഞു.

'കുറ്റകൃത്യങ്ങളുടെ കേസുകൾ നിരന്തരം ഒരു കാര്യത്തിലാണ് തൂങ്ങിനിൽക്കുന്നത്. ഒരു കുറ്റം നടന്നതിന് മാസങ്ങൾക്ക് ശേഷമാണ് ഒരാളെ സംശയിക്കുന്നത്. അയാളുടെ തുണികൾ അല്ലെങ്കിൽ വസ്ത്രങ്ങൾ പരിശോധിക്കപ്പെടുന്നു. അവയിൽ കാപ്പിനിറമുള്ള കലകൾ കണ്ടെത്തപ്പെടുന്നു. അവ രക്തത്തിന്റെ കറയാണോ, അല്ലെങ്കിൽ മണ്ണിന്റെ കറയാണോ, അതോ, തുരുമ്പിന്റേതോ, അതോ പഴച്ചാറിൽനിന്നുമാണോ, അതുമല്ലെങ്കിൽ അവയെന്താണ്? പല വിദഗ്ദ്ധരേയും, കുഴച്ച ഒരു ചോദ്യമാണ് ഇത്, എന്തുകൊണ്ട് ഇതിന് കാരണം, തികച്ചും വിശ്വസിക്കാവുന്ന ഒരു ടെസ്റ്റ് ഇല്ലാ എന്നത് കൊണ്ട്. ഇപ്പോൾ നമുക്ക് Sherlock Holmes' test ഉണ്ട്. ഇനിമുതൽ യാതോരു പ്രയാസവും ഉണ്ടാവില്ല'.

ഇയാൾ ഇത് പറയുമ്പോൾ, ഇയാളുടെ കണ്ണുകൾ തിളങ്ങിക്കൊണ്ടിരുന്നു. അയാൾ തന്റെ കൈകൾ അയാളുടെ ഹൃദയത്തിന്മേൽ വച്ചുകൊണ്ട്, ഭാവനയിൽ കാണ്ടുകൊണ്ടിരുന്ന ഒരു കരഘോഷം മുഴക്കുന്ന കാഴ്ചക്കാരോടെന്ന പോലെ തലകുനിച്ചു.

'നിങ്ങളെ അനുമോദിക്കേണ്ടിയിരിക്കുന്നു', ഇയാളുടെ ആഹ്ളാദം കണ്ട് അത്ഭുതപ്പെട്ട ഞാൻ അഭിപ്രായപ്പെട്ടു.

'കഴിഞ്ഞവർഷം Von Bischoffന്റെ കേസ് Frankfortൽ നടന്നിരുന്നു. ഈ ടെസ്റ്റ് നിലവിലുണ്ടായിരുന്നെങ്കിൽ അയാൾ നിശ്ചയമായും കഴുമരം കയറുമായിരുന്നു. Bradfordലെ മെയ്സൺ, കുപ്രസിദ്ധനായ മുള്ളർ, Montpellierലെ Lefevre, New Orleansലെ Samson ഇങ്ങിനെ പലരും. ഇത് നിർണ്ണായകമാകുമായിരുന്ന ഒരു ഇരുപത് കേസുകളെങ്കിലും എനിക്ക് പറയാനാകും.'

'നിങ്ങൾ കുറ്റകൃത്യങ്ങളുടെ ഒരു നടക്കുന്ന കലണ്ടറാണെന്ന് തോന്നുന്നല്ലോ' Stamford ചിരിച്ച് കൊണ്ട് പറഞ്ഞു. 'ഇതുമായി ബന്ധ
തുടുങ്ങുമായിരിക്കാം. *Police News of the Past* എന്ന് അ

'അത് വായിക്കാൻ വളരെ രസമുള്ളതുമായിരിക്കുകയും
ഒരു ചെറിയ പ്ളാസ്റ്റർ തുണ്ട് കുത്തിക്കൊണ്ട് Sherlock Hol



Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

വളരെ സൂക്ഷിക്കേണ്ടതുണ്ട്. കാരണം ഞാൻ വിഷവസ്തുക്കളുമായി വളരെ അധികം ഇടപഴകുന്നുണ്ട്.' ഇത് പറയുന്നതിനിടയ്ക്ക് അയാൾ തന്റെ കൈകൾ മുന്നോട്ട് നീട്ടിക്കാണിച്ചു. അതിൽ എല്ലായിടത്തും ചെറിയ പ്ളാസ്റ്ററുകൾ പതിപ്പിച്ചതായി കണ്ടു. മാത്രവുമല്ല, ശക്തമായ ആസിഡ് തട്ടി എല്ലായിടത്തും നിറവ്യത്യാസം സംഭവിച്ചിട്ടുണ്ടായിരുന്നു.

'ഞങ്ങൾ ഒരു പ്രത്യേക കാര്യം സംസാരിക്കാനാണ് ഇവിടെ വന്നത്', മൂന്ന് കാലുകളുള്ള ഒരു ഉയർന്ന സ്റ്റൂളിൽ ഇരുന്നുകൊണ്ടും, എന്റെ ദിശയിലേക്ക് ഒരെണ്ണം കാലുകൊണ്ട് ഉന്തി നീക്കിക്കൊണ്ടും, Stamford പറഞ്ഞു. 'എന്റെ കൂടെയുള്ള ഈ സുഹൃത്തിന് താമസിക്കാനൊരിടം വേണം. നിങ്ങൾ എന്നോട് കൂടെ താമസിക്കാൻ ആരെയും കിട്ടുന്നില്ലാ എന്ന് പരാതി പറഞ്ഞിരുന്നല്ലോ. നിങ്ങൾ രണ്ടുപേരെയും തമ്മിൽ ബന്ധിപ്പിക്കാം എന്നു എനിക്ക് തോന്നി.'

എന്നോടൊപ്പം മുറികൾ പങ്കിടാൻ Sherlock Holmes ന് വളരെ താൽപ്പര്യമുണ്ട് എന്ന് കാണപ്പെട്ടു. 'ബെയ്ക്കെർ സ്ട്രീറ്റിലെ ഒരു സ്വീറ്റിൽ ഞാൻ കണ്ണ് വെച്ചിട്ടുണ്ട്', അയാൾ പറഞ്ഞു. 'ഇത് നമുക്ക് നന്നായി യോജിക്കും. ശക്തമായ പുകയിലയുടെ ഗന്ധം നിങ്ങൾക്ക് പ്രശ്നമല്ലായെന്ന് ധരിക്കട്ടെ?'

'ഞാൻ സദാ *ഷിപ്പ്സ്* വലിക്കാറുണ്ട്', ഞാൻ ഉത്തരം നൽകി.

'അത് നന്നായി. എന്റെ ചുറ്റും സാധാരണയായി രാസവസ്തുക്കൾ ഉണ്ടായിരിക്കും. ചിലപ്പോഴൊക്കെ ഞാൻ പരീക്ഷണങ്ങൾ നടത്തും. ഇത് നിങ്ങളെ വിഷമിപ്പിക്കുമോ?'

'യാതോരു കാരണവശാലും ഇല്ല',

'ഞാനൊന്ന് നോക്കട്ടെ – എന്തൊക്കെയാണ് എന്റെ പോരായ്മകൾ. ചിലപ്പോഴൊക്കെ ഞാൻ മിണ്ടില്ല. ദിവസങ്ങളോളം വായതുറക്കില്ല. അങ്ങിനെ ഞാൻ പെരുമാറുമ്പോൾ, ഞാൻ പരിഭവിക്കുകയാണ് എന്ന് നിങ്ങൾ ധരിക്കരുത്. എന്നെയങ്ങ് വെറുതെ വിട്ടേക്ക്. ഞാൻ അധികം വൈകാതെ പഴയത് പോലെയായി തിരിച്ചുവരും. നിങ്ങൾക്ക് ഇപ്പോൾ വെളിപ്പെടുത്താൻ എന്തെങ്കിലും വ്യക്തിപരമായ പോരായ്മകൾ ഉണ്ടോ? ഒന്നിച്ച് ജീവിക്കാൻ തുടങ്ങുന്നതിന് മുമ്പായി രണ്ട് കൂട്ടരുടേയും ഏറ്റവും മോശമായ കാര്യങ്ങൾ അന്യോന്യം അറിയുന്നത് നല്ലതാണ്.'

ഈ ക്രോസ് വിസ്താരത്തിൽ ഞാൻ ചിരിച്ചു. 'ഞാൻ ഒരു ബുൾപപ്പ് (തോക്ക്) കൈവശം വയ്ക്കുന്നുണ്ട്.' ഞാൻ പറഞ്ഞു. 'എന്റെ ഞരമ്പുകൾ ശരിക്കും ഇളകിയിട്ടുള്ളത് കാരണം, എനിക്ക് ശണ്ഠകളോട് എതിർപ്പുണ്ട്. രാത്രിയിലെ പല വിചിത്ര നേരങ്ങളിലും ഞാൻ എഴുന്നേൽക്കും. വലിയൊരു മടിയനുമാണ് ഞാൻ. എനിക്ക് ആരോഗ്യമുള്ള കാലത്ത് മറ്റൊരു കൂട്ടം ദുർഗ്ഗുണങ്ങളും എനിക്കുണ്ട്. എന്നാൽ ഇപ്പോഴെനിക്കുള്ള ദുർഗ്ഗുണങ്ങൾ മുഖ്യമായും ഇവയാണ്.'

'ശണ്ഠക്കുള്ള കാരണങ്ങളിൽ വയലിൻ വായന ഉൾപ്പെടുമോ', അയാൾ ആകാംഷയോടെ ആരാഞ്ഞു.

'അത് വായിക്കുന്ന ആളെ ആശ്രയിച്ചിരിക്കും', ഞാൻ മറുപടി പറഞ്ഞു. 'നന്നായിട്ടുള്ള വയലിൻ വായന ദേവന്മാർക്കുള്ള ഒരു ഉപഹാരമാണ് – മോശമായി വായിക്കുന്നത് ....'

'ഓ, അത് മതി', അയാൾ ആനന്ദത്തോടുകൂടി ചിരിച്ചു കൊണ്ട് പറഞ്ഞു. 'ഈ കാര്യം തീർച്ചപ്പെടുത്തിയെന്ന് നമുക്ക് കരുതാം – അതായത്, മുറികൾ നിങ്ങൾക്ക് ഇഷ്ടമായെങ്കിൽ.'

'നാം അവയെ എപ്പോൾ പോയി കാണും?'

'നാളെ ഉച്ചക്ക്, എന്നെ ഇവിടെ വച്ച് കാണൂ. നമുക്കൊന്നിച്ച് പോയി എല്ലാം ശരിയാക്കാം', അയാൾ മറുപടി പറഞ്ഞു.

'എന്നാൽ ശരി – നാളെ ഉച്ചക്ക് കൃത്യം', ഹസ്തദാനം ചെയ്ത് കൊണ്ട് ഞാൻ പറഞ്ഞു.

അയാളെ അയാളുടെ രാസവസ്തുക്കളുമായുള്ള പ്രവർത്തനത്തിൽ വിട്ടതിന് ശേഷം ഞങ്ങൾ എന്റെ ഹോട്ടലിന്റെ ദിശയിലേക്ക് നടന്നു.

'ഒരു കാര്യം ചോദിച്ചോട്ടെ', ഞാൻ പെട്ടെന്ന് നടത്തം നിർത്തിക്കൊണ്ട് Stamfordനോട് തിരിഞ്ഞ് ചോദിച്ചു, 'ഞാൻ എഫ്ഘാനിസ്ഥാനിൽ നിന്നുമാണ് വന്നിട്ടുള്ളത് എന്ന് അയാളെങ്ങിനെ മനസ്സിലാക്കി'.

എന്റെ സഹചാരി നിഗൂഢമായൊന്ന് ചിരിച്ചു. 'അത് അയാളുടെ ചെറിയൊരു വിചിത്രതയാണ്', അയാൾ പറഞ്ഞു. 'വളരെകുറേ ആളുകൾക്ക് ഇക്കാര്യം അറിയണമെന്നുണ്ട്, അയാൾ എങ്ങിനെയാണ് കാര്യങ്ങൾ കണ്ടുപിടിക്കുന്നത് എന്ന്.'

'ഓ!, അത് ഒരു നിഗൂഢതയാണ്, അല്ലെ?' ഞാൻ ഉച്ചത്തിൽ പറഞ്ഞു. 'ഇത് വളരെ ജിജ്ഞാസ ഉളവാക്കുന്നതാണല്ലോ. ഞങ്ങൾ രണ്ടുപേരെയും തമ്മിൽ ബന്ധിപ്പിച്ചതിന് ഞാൻ കൃതാജ്ഞനാണ്. "മനുഷ്യവർഗ്ഗത്തിനെക്കുറിച്ചുള്ള യഥാർത്ഥ പഠനം മനുഷ്യൻ തന്നെയാണ്", നിങ്ങൾക്കറിയാമല്ലൊ'.

'അങ്ങിനെയെങ്കിൽ നിങ്ങൾ ഈ ആളെ പഠിക്കണം', വിടപറയുന്നതിനിടയിൽ Stamford പറഞ്ഞു. 'എന്നിരുന്നാലും, ഈ വ്യക്തി അഴിക്കാൻ പ്രയാസമുള്ള ഒരു സങ്കീർണ്ണതയാണ് എന്ന് നിങ്ങൾ മനസ്സിലാക്കും. നിങ്ങൾ അയാളെക്കുറിച്ച് മനസ്സിലാക്കുന്നതിനേക്കാൾ, അയാൾ നിങ്ങളെക്കുറിച്ച് മനസ്സിലാക്കും എന്ന് ബെറ്റ് വെക്കാൻ ഞാൻ തയ്യാറാണ്. Good bye!.'

'Good bye!', ഞാൻ മറുപടി നൽകി. എനിക്ക് കിട്ടിയ പുതിയ പരിചയക്കാരനിൽ അതീവ താൽപര്യം മനസിൽവച്ച് കൊണ്ട് ഞാൻ മെല്ലെ എന്റെ ഹോട്ടിലിലേക്ക് നടന്നു.

# മൾട്ടിപ്പ്ൾ Choice ചോദ്യാവലി
# Multiple Choice Questionnaire

ഓരോ ലക്കത്തിലും ഒരു Multiple Choice Questionnaire page ഉണ്ടായിരിക്കുന്നതാണ്. ഈ ചോദ്യങ്ങളുടെ പേജ് തുറക്കാനായി ഈ കാണുന്ന പെയ്പ്പർ ക്ളിപ്പിൽ ക്ളിക്ക് ചെയ്യുകയോ, അല്ലെങ്കിൽ RightClick ചെയ്ത് Openക്ളിക്ക് ചെയ്യുകയോ ചെയ്യുക.

ഓരോ ലക്കത്തിലും ഒരു പ്രത്യേക വിഷയത്തെക്കുറിച്ചുള്ളതായിരിക്കും ചോദ്യങ്ങൾ. ചില ഉത്തരങ്ങൾക്ക് വ്യക്തിപരമായ അഭിപ്രായത്തിന്റെ ഒരു ഹേതു കണ്ടേക്കാം. അതിനാൽ ഈ ചോദ്യങ്ങൾ ചില കാര്യങ്ങളെക്കുറിച്ചുള്ള അറിയപ്പെടാത്തതോ, ചർച്ചചെയ്യപ്പെടാത്തതൊ ആയ കാര്യങ്ങളിലേക്കുള്ള ഒരു ദർശ്ശനം എന്ന രീതിയിലേ കാണാവൂ. ഔപചാരിക പരീക്ഷകൾക്കും മറ്റും ഈ ചോദ്യങ്ങളുടെ ഉത്തരങ്ങളെ പൂർണ്ണമായും ആശ്രയിക്കരുത്. കാരണം ഔദ്യോഗിക വീക്ഷണവുമായി ചില ഉത്തരങ്ങൾ പൊരുത്തപ്പെട്ടേക്കില്ല.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# Allegheny നദി George Washington കടക്കുന്നു




Washington Crossing the Allegheny: Painting by Carl Rakeman

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

ഈ ചിത്രം, തനിയെ എടുത്താൽ അത്രവലിയ ഒരു ചരിത്ര സംഭവത്തെക്കുറിച്ചുള്ളതല്ല. ഫ്രഞ്ചുകാർ എമെ്റിക്കയിലെ Virginiaലെ Allegheny River Valley എന്ന സ്ഥലം ആക്രമിച്ച് പിടിച്ചു. Virginiaലെ ഗവർണറായ Dinwiddie ഇതിനെതിരായി ഫ്രഞ്ച്കാർക്ക് താക്കീത് നൽക്കുന്ന സന്ദേശവുമായി ഫ്രഞ്ചുകാരുടെ ഏറ്റവും അടുത്തുള്ള ക്രന്ദമായ Fort Le Boeuf,ലേക്ക് George Washingtonനും, അയാളുടെ ഗൈഡായ Christopher Gistയും പോയി. അവർതിരിച്ച് വരാൻ ഉപയോഗിച്ചത് ഏറ്റവും നേരിട്ടുള്ള വഴിയായിരുന്നു. ഇതിൽ പെട്ടെന്നുണ്ടാക്കിയ ഒരു ചങ്ങാടം ഉപയോഗിച്ച് Allegheny നദി കടക്കുന്ന അവസരമാണ് ചിത്രത്തിൽ ഉള്ളത്.

സംഭവം നിസാരമാണെങ്കിലും, ഈ യാത്ര പിന്നീടുള്ള സംഭവവികാസങ്ങൾക്ക് പശ്ചാത്തലം ഒരുക്കിയിട്ടുണ്ടാകില്ലെയെന്നൊരു സംശയം. ചെറുതായെങ്കിലും ഫ്യൂഡൽ സ്വഭാവമുള്ള ഭാഷയായിരുന്നു ഫ്രഞ്ച്. ഇത്യാദി ഭാഷകൾ സംസാരിക്കുന്നവർ ഊഷ്മളമായ ആദിത്യ സൽക്കാരത്തിലൂടെ ആളുകളെ വശത്താക്കാൻ നൈപുണ്യമുള്ളവരാണ്. ഇതിന് അടുത്തകാലത്തുള്ള ഉദാഹരണമാണ്, ജപ്പാൻ. ജപ്പാൻ രണ്ടാം ലോകമഹായുദ്ധത്തിൽ തോറ്റെങ്കിലും, അതിന്ശേഷം ജപ്പാനിലേക്ക് പോയ എമെ്റിക്കൻ ഉദ്യോഗസ്ഥർ അവർക്ക് ജാപ്പനീസ് രാജകുടുംബത്തിൽ നിന്നും മറ്റും ലഭിച്ച ഗംഭീരമായ സൽക്കാരങ്ങളിലും, ഉപചാരങ്ങളിലും മനസ്സ് മന്ദീഭവിച്ച്, എമെ്റിക്കൻ രാജ്യത്തെ പൂർണ്ണമയും ജാപ്പനീസ് വ്യാപാരികൾക്കും, വ്യവസായികൾക്കും തുറന്നുകൊടുത്തു. ജപ്പാൻ യഥാർത്ഥത്തിൽ യുദ്ധം ജയിച്ചിരുന്നെങ്കിൽ പോലും, ഇങ്ങിനെയൊരു വാണിജ്യവിജയം നേടില്ലായിരുന്നു.

ചെറുപ്രായത്തിന്റെ പക്വതക്കുറവ് കാരണം, ഫ്രഞ്ചുകാരുടെ മനംമയക്കൽ George Washingtonനെ ബാധിച്ചിട്ടുണ്ടാകാം. കാരണം 1755ൽ ഇയാൾ പങ്കെടുത്ത ഫ്രഞ്ചുകാരുമായുള്ള ഏറ്റുമുട്ടലിൽ ബ്യട്ടിഷുകാർക്ക് പരാജയം സംഭവിച്ചു. എന്നാൽ തിരിഞ്ഞുകടിക്കുന്ന ആളാണെന്ന് അറിയാതെ, ബ്യട്ടിഷ് പക്ഷം ഇയാൾക്ക് പദവി നൽകുകയാണ് ചെയ്തത്. ബ്യട്ടിഷ് സേനയിൽ നിന്നും ലഭിച്ച എല്ലാ പരിശീലനങ്ങളും, അറിവുകളും പിന്നീട് അവർക്ക് നേരെ അടിക്കാനാണ് ഇയാൾ ഉപയോഗിച്ചത്.

ഭൂഖണ്ഡ യൂറോപ്പിന് പുറത്ത് നിൽക്കുന്ന കൊച്ചു ദ്വീപിലെ ഇങ്ഗ്ളണ്ടിനെ യൂറോപ്പുകാർക്ക് യാതോരു വേദിയിലും പരാജയപ്പെടുത്താൻ പറ്റിയിട്ടില്ല. ലോകത്തെവിടെ എന്തുസംരംഭങ്ങളിൽ ഏറ്റുമുട്ടിയാലും, യുദ്ധത്തിലാണെങ്കിലും, ഒടുവിൽ ഇങ്ഗ്ളണ്ട് വിജയം കൈവരിക്കും എന്നത് ഒരു പ്രശ്നം തന്നെയായിരുന്നു. ഇതിന് പ്രതികാരം നേടാൻ ഭൂഖണ്ഡ യൂറോപ്പുകാർ സംഘടിതമായി ഉറ്റുനോക്കുകയായിരുന്നു. ഇങ്ഗ്ളിഷുകാർ സ്പാനിഷുകാരെ, അവരുടെ 300 വർഷങ്ങളോളം നീണ്ടുനിന്ന അധികാരത്തെ വടക്കൻ എമെ്റിക്കൻ പ്രദേശങ്ങളിൽ നിന്നും തുരത്തി അധികാരം സ്ഥാപിച്ചെടുത്ത പ്രദേശങ്ങളിലേക്ക് ഭൂഖണ്ഡ യൂറോപ്പിൽ നിന്നും ആളുകൾ പ്രവഹിച്ചുതുടങ്ങിയിരുന്നു. ഇങ്ഗ്ളിഷ് രാജ്യങ്ങളിലേക്ക് ജനങ്ങൾ പ്രവഹിക്കും എന്നുള്ളത് ഇന്നും ഒരു വാസ്തവമാണ്.

ഇങ്ങിനെയിരിക്കുമ്പോഴാണ്, തികച്ചും നിസ്സാരങ്ങളായ കാര്യങ്ങൾ പറഞ്ഞ് ഈ പ്രദേശങ്ങളിലുള്ള ചിലയാളുകൾ ഇങ്ഗ്ളണ്ടിനെതിരെ ശബ്ദമുയർത്തിയത്. ഇതിന് പിന്നിൽ ഒരു ഗൗരവകമായ കാര്യം ഉണ്ടായിരുന്നു. ആ പ്രദേശങ്ങളിലെ റെഡ് ഇന്ത്യക്കാർക്കായി പല പ്രദേശങ്ങളും ഇങ്ഗ്ളിഷ് ഭരണം സംവരണം ചെയ്തു. ഇത് യൂറോപ്പിൽ നിന്നും കൂട്ടം കൂട്ടമായി വന്നുകൊണ്ടിരുന്നവർക്ക് ഇഷ്ടമായില്ല. എന്നാൽ ബ്യട്ടിഷ് പട്ടാളം ഈ നിയമം കർശനമായി നടപ്പിലാക്കി. ചെറുതായി തുടങ്ങിയ കലഹവും, കൊള്ളിവെപ്പും, അക്രമങ്ങളും, കവർച്ചകളും മറ്റും ഭൂഖണ്ഡ യൂറോപ്പുകാരുടെ സഹായത്താൽ, വലിയ സംഭവവികാസമായി മാറി.

ഇതോടെ, ഫ്രാൻസ്, സ്പെയ്ൻ, ബെൽജിയം തുടങ്ങിയ രാജ്യങ്ങളുടെ പട്ടാളങ്ങളും, ഇങ്ഗ്ളിഷുകാരുടെ ഇടയിലെ രാജ്യദ്രോഹികളും ഒന്നായി നിന്ന് ബ്യട്ടിഷ് ഭരണത്തിനെതിരായി പൊരുതി. എന്നാൽ ഇങ്ഗ്ളണ്ടിൽ നിന്നുംവന്നിരുന്ന സാധാരണ ജനങ്ങളിൽ മിക്കവരും, ഒട്ടുമുക്കാൽ റെഡ് ഇന്ത്യക്കാരും ബ്യട്ടിഷ് പക്ഷത്ത് നിലയുറപ്പിച്ചു.

യുദ്ധം സാധാരണ ഗതിയിൽ, ബ്യട്ടിഷ് പക്ഷമാണ് ജയിക്കേണ്ടിയിരുന്നത്. അവസാനഘട്ടത്തിൽ, അതും തികച്ചും നിർണ്ണായകരമായ ഘട്ടത്തിൽ, യൂറോപ്പ്യൻ പട്ടാളവും വിഘടനവാദികളും സംഘടിച്ച് വളയുകയും ചെയ്തപ്പോൾ ബ്യട്ടിഷ് സൈന്യത്തിന് നേതൃത്വംകൊടുത്തിരുന്ന Lord Cornwallis കൂടുതൽ സേനയ്ക്കായി ആവശ്യപ്പെട്ടുകൊണ്ട് ന്യൂയോർക്കിലേക്ക് സേനാധിപന് സന്ദേശം അയച്ചു. ഉടനെ അത് അയക്കാം എന്ന് മറുപടിയും ലഭിച്ചു. കിട്ടിയ ആജ്ഞപ്രകാരം യോർടൗണിൽ തമ്പടിച്ചു. ഉടനെ ഫ്രഞ്ചുകാരും മറ്റ് വിഘടനവാദികളും 19000ത്തോളം പട്ടാളത്തോടൊപ്പം അവിടെ എത്തി. Lord Cornwallisന്റെ കുടെ ഉണ്ടായിരുന്ന 5960 പട്ടാളക്കാരിൽ പലരും ആരോഗ്യം ക്ഷയിച്ചവരായിരുന്നു. ശത്രുക്കൾ പട്ടണത്തിന് ചുറ്റും കിടങ്ങ് കുഴിച്ച്, പീരങ്കി ഉപയോഗിച്ചു തുടങ്ങി. എന്നിരുന്നാലും, ദിവസങ്ങളോളം, സഹായം എത്തും എന്നും പ്രതീക്ഷിച്ച് Lord Cornwallisപിടിച്ചുനിന്നു. ഒക്ടോബർ 8ന് പടക്കപ്പൽ വിടും എന്നായിരുന്നു വാക്ക് ലഭിച്ചിരുന്നത്. എന്നാൽ 19ന് ആണ് ഇത് വിട്ടത്. ആ ദിവസം കൂടുതൽനേരം പിടിച്ച് നിൽക്കാൻ പറ്റില്ല എന്ന്കണ്ട് Lord Cornwallis കീഴടങ്ങി. പിറ്റെ ദിവസം സഹായ സേന എത്തി. എന്നാൽ അത് ഒരു ദിവസം വൈകിപ്പോയിരുന്നു.

യുദ്ധത്തിൽ ഭൂഖണ്ഡയൂറോപ്പുകാർ ജയിച്ചെങ്കിലും, പൊതുജനം ഇങ്ഗ്ളിഷുകാർ തന്നെയായിരുന്നു. അതിനാൽ ആ രാഷ്ട്രത്തിന്റെ ഭാഷ ഇങ്ഗ്ളിഷ് ആയി തുടർന്നു. ഇങ്ഗ്ളിഷ് പാരമ്പര്യങ്ങളും, ഭരണ സമ്പ്രദായങ്ങളും, മറ്റും തന്നെയാണ്, റിപബ്ളിക്കായി സ്ഥാപിച്ച് ഈ രാഷ്ട്രത്തിലും നടപ്പിലായത്. എന്നാൽ ഈ രാഷ്ട്രം ഒരു അധിനിവേശക്കാർ നിർമ്മിച്ച രാഷ്ട്രമാണ് എന്ന ഒരു തെറ്റിധാരണ ഉളവാക്കുന്ന നിർവ്വചനത്തിലാണ് ഇന്ന് ഉള്ളത്. ഇത് ഈ രാജ്യത്തെ ഭവിഷ്യത്തിലേക്ക് നിരന്തരം നയിച്ചുകൊണ്ടിരിക്കുകയാണ്.

ഫ്രഞ്ച് പട്ടാളത്തിന് ഈ യുദ്ധംകാരണം, കുറച്ചുകാലം ഇങ്ഗ്ളിഷ് പെരുമാറ്റച്ചട്ടങ്ങളുമായി അടുത്തിടപഴകാൻ അവസരം ലഭിച്ചു. ഇത് ഫ്രാൻസിൽ വ്യാപകമായ മാറ്റങ്ങൾക്ക് ഹേതുവാവുകയും, ഫ്രഞ്ച് വിപ്ളവത്തിലേക്ക് നയിക്കുകയും ചെയ്തു. ജനങ്ങൾക്ക് ഫ്രാൻസിൽ സ്വാതന്ത്ര്യവും വ്യക്തിത്വവും ലഭ്യമല്ല എന്ന ജ്ഞാനം ലഭിച്ചു. എന്നിരുന്നാലും, ഫ്രഞ്ച് ഭാഷയിലെ പ്രശ്നകോഡുകൾ എത്രമാത്രം തിരുത്തിയിട്ടുണ്ട് എന്നറിയില്ല. ഫ്രാൻസ്, ഇങ്ഗ്ളണ്ടിന് തൊട്ടാണ് സ്ഥിതിചെയ്യുന്നത്.

# സൂപ്പുകൾ Soups

Elizabeth E. Lea എഴുതിയ Domestic Cookery എന്ന ഇങ്ഗ്ളീഷ് പുസ്തകത്തിൽ നിന്നും തർജ്ജമ ചെയ്തത്. ഈ പുസ്തകം കുറേവർഷങ്ങൾക്ക് മുമ്പ് എമെറിക്കയിൽ പ്രസിദ്ധീകരിച്ചതാണ്. വിവരങ്ങൾ പഴയതാണ്. മാത്രവുമല്ല തർജ്ജമയിൽ പോരായ്മകളും കണ്ടേക്കാം. ഇക്കാര്യം ഓർക്കുക.

സൂപ്പുകൾ ഉണ്ടാക്കുമ്പോൾ, ആവശ്യത്തിന് സമയം നൽകുക. കൊഴുപ്പിച്ച കുറുമകൾ സൂപ്പ് തയ്യാറാകുന്നതിന് അരമണിക്കൂർ മുമ്പായി ചേർക്കുക. ഔഷധ ചെടികൾ കാൽമണിക്കൂറ് മുമ്പും. പച്ചക്കറികൾ ഒരു മണിക്കൂറിന് മുമ്പും. അരി, 20 മിനിറ്റ് മുമ്പും. ഔഷധ ചെടികൾ വളരെ നേരത്തെ ചേർത്താൽ, അതിന്റെ സ്വാദ് നഷ്ടമാകും.

### ചിക്കൻ സൂപ്പ് (Chicken Soup)

Chicken Noodle Soup

ചിക്കൻ കഷണമാക്കുക; ഒരോ സന്ധിയും മുറിക്കുക, എന്നിട്ട് അരമണിക്കൂർ തിളപ്പിക്കുക; ഒരു പയ്ന്റ് പാൽ, ഒരു മുട്ട, കുറച്ച് ഉപ്പ്, ഗോതമ്പ് പൊടി എന്നിവ ഒന്നിച്ച് ചേർത്ത്, കട്ടിയാവുന്നത് വരെ ഇളക്കുക; തിളച്ചുകൊണ്ടിരിക്കുന്ന ചിക്കനിൽ, ഇത് ഒരു സമയം ഒരു സ്പൂൺ നിറയെ എന്ന തോതിൽ, ഉറ്റിക്കുക; ആവശ്യത്തിന് കുരുമുളക്, ഉപ്പ്, അയമോദകച്ചെടി എന്നിവ ചേർത്ത് പാകപ്പെടുത്തുക; ഏതാനും മിനിറ്റുകൾകൂടി ഇത് തിളക്കാൻ അനുവദിക്കുക, എന്നിട്ട് ഒരു parsley പാത്രത്തിലേക്ക് ഇത് മാറ്റുക. അയമോദക കഷ്ണങ്ങൾ ചിക്കൻ സൂപ്പിന്റെ സ്വാദ് വർദ്ധിപ്പിക്കും. സൂപ്പ് പാതി തയ്യാറായിരിക്കുമ്പോൾ പുതിയ ചോളം ഇട്ടാൽ, നല്ലൊരു സ്വാദ് ലഭിക്കും.

### ബീഫ് ഷിൻ (കണങ്കാൽ) സൂപ്പ്, മട്ടൻ സൂപ്പ് തുടങ്ങിയവ (Beef Shin Soup, Mutton Soup, &c.)

എല്ല് പലകഷ്ണങ്ങളായി പൊട്ടിക്കുക, എന്നിട്ട് മൂന്ന് വെള്ളത്തിൽ കഴുകുക; ഭക്ഷണസമയത്തിന് നാല് മണിക്കൂർ മുമ്പായി ഒരു പാത്രം വെള്ളത്തിൽ വെച്ച് തിളപ്പിക്കുക; പതഞ്ഞുപൊന്തുന്ന മട്ടി, അത് ഉയരുന്നതനുസരിച്ച് എടുത്തു മാറ്റുക, എന്നിട്ട് പാത്രം അടച്ചുവയ്ക്കുക; പാചകം കഴിയുന്നതിന് മുമ്പായി, പൊന്തി നിൽക്കുന്ന കൊഴുപ്പ് മാറ്റുക, എന്നിട്ട് ഉരുളക്കിഴങ്ങ്, സവോള (വലിയുള്ളി), മുധരമുള്ളങ്കി, കാരറ്റ്, കഷണിച്ച കാബജ് (മൊട്ടക്കൂസ്), വേണമെങ്കിൽ ചേർക്കുക; ഇവ മുട്ടയും പാലും ഉപയോഗിച്ച് ഒന്നുകിൽ കട്ടിയായി കുറുക്കുക, അല്ലെങ്കിൽ മാവുമാതിരി കുഴക്കുക; പാകമാകുന്നതിന് ഏതാനും മിനിറ്റുകൾ മുമ്പ്, പൊതിന, കുരുമുളക്, ഉപ്പ്, തക്കാളി എന്നിവ ചേർത്ത് നന്നായി ഇളക്കി, ചേർക്കുക. എന്നിട്ട് ഭക്ഷണത്തിന് വിളമ്പുക.

ഒരു വലിയ കുടുംബത്തിന് ഒരു Shin (കണങ്കാൽ) മതിയാകും. ബാക്കിയുണ്ടെങ്കിൽ ചൂടാക്കി വയ്ക്കുക. അച്ചാറോടൊപ്പമോ അല്ലെങ്കിൽ കുറച്ച് വിനാഗിരി പ്ളെയ്റ്റിൽ ഒഴിക്കുന്നതോ, ഒരു സ്വാദുള്ള ഒരു അനുഭവമായേക്കാം.

മട്ടൺ, veal, lamb എന്നിവ കൊണ്ടുള്ള സൂപ്പിന് അധികം പച്ചക്കറികൾ ആവശ്യമില്ല; കാരറ്റുകളും, ഉരുളക്കിഴങ്ങും ആണ് ഏറ്റവും ഉത്തമം; കുട്ടന്റെയോ, അല്ലെങ്കിൽ മട്ടൺന്റെയോ, Shin (കണങ്കാൽ) ഒരു പാത്രം നിറയെ വളരെ നല്ല സൂപ്പുണ്ടാക്കും. വളരെ നേരിയതായി മുറിച്ച അയമോദകം, പാകപ്പെടുത്താൻ വളരെ ഉത്തമമാണ്.



Gumbo Soup. Picture author: Amadscientist.

ഒരു കിലോ ഫ്രഷ് ബീഫ് എടുക്കുക; പാത്രത്തിൽ എട്ട് ലിറ്ററോളം വെള്ളം എടുക്കുക; രണ്ട് മണിക്കൂറോളം തിളപ്പിച്ചതിന് ശേഷം, ചെറുതായി അരിഞ്ഞ ഏതാനും വെണ്ടെയ്ക്കാ കഷ്ണങ്ങൾ അതിലേക്ക് ഇടുക. തുടർന്ന് ഒരു ലിറ്ററോളം, തൊലികളഞ്ഞ്, മുറിച്ച പഴുത്ത തക്കാളിയും ഇടുക. നല്ലോ അഞ്ചോ വലിയ സവോളകൾ (വലിയുള്ളി) അരിയുക; അവയെ ചെറുതായി നിറവ്യത്യാസം വരുന്നതുവരെ വറുക്കുക. ഇവ ഇങ്ങിനെ വറുത്തുകൊണ്ടിരിക്കുമ്പോൾ, ഒരു അരിപ്പയിലൂടെ കുറെ സ്പൂൺ അളവ് ധാന്യപ്പൊടി അതിലേക്ക് വിതറുക; ഇവയും, അവയോടൊപ്പം നിങ്ങളുടെ രുചിക്കനുസരിച്ച് കുരുമുളക്, ഉപ്പ്, അയമോദകച്ചെടി, മറ്റ് സുഗന്ധച്ചെടികൾ, എന്നിവ സൂപ്പ് പാകപ്പെടുന്നതിന് ഏകദേശം ഒരു മണിക്കൂർ മുമ്പായി ചേർക്കുക; സൂപ്പ് പാകം ചെയ്യാൻ, ചെറിയ ചൂടിൽ, ആറ് മണിക്കൂർ ആവശ്യമാണ്.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE



Next Page

## ടോറന്റ് (Torrent) എന്നാൽ എന്താണ്?



ആദ്യമായി കേൾക്കുമ്പോൾ പെട്ടെന്ന് മനസ്സിലാകാൻ ചിലപ്പോൾ പ്രയാസപ്പെടാൻ സാധ്യതയുള്ള ഒരു സംഗതിയാണ് ടോറന്റ്. എന്നാൽ ഇത് ചുരുക്കിപ്പറഞ്ഞാൽ വളരെ എളുപ്പമായി മനസ്സിലാക്കാൻപറ്റുന്ന ഒരു കാര്യമാണ്.

ഒരു കമ്പ്യൂട്ടറിൽ ഒരു വലിയ ഫൈൽ ഉണ്ട്. ഉദാ. ഒരു ആഘോഷത്തിന്റെ വീഡിയോ. ഈ കമ്പ്യൂട്ടറിൽ ടോറന്റ് ഇൻസ്റ്റോൾ ചെയ്തിട്ടുണ്ടെങ്കിൽ, ഈ സംവിധാനം ഉപയോഗിച്ച് മറ്റ് അനേകം കമ്പ്യൂട്ടറുകളിലേക്ക് ഇത് ഷെയ്ർചെയ്യാൻ പറ്റുന്നതാണ്. ഇവിടെ *ഷെയ്ർ* എന്നു ഉപയോഗിച്ചത്, ഈ ഫൈലിനെ മറ്റൊരു കമ്പ്യൂട്ടറിലേക്ക് കോപ്പിചെയ്യാൻ പറ്റും എന്ന അർത്ഥത്തിലാണ്. ആ കമ്പ്യൂട്ടറിലും ടോറന്റ് ഉണ്ടായിരിക്കേണം. കോപ്പി ചെയ്യുന്ന വഴി ഇന്റർനെറ്റാണ്. രണ്ടാമത്തെ കമ്പ്യൂട്ടറിൽ ഈ ഫൈലിന്റെ ശകലം ലഭിക്കുമ്പോൾതന്നെ മൂന്നാമതൊരു കമ്പ്യൂട്ടറിന് അതിലുള്ള ടോറന്റ് ഉപയോഗിച്ച് കൊണ്ട്, ഈ രണ്ടു കമ്പ്യൂട്ടറുകളിൽ നിന്നും, ഫൈലിന്റെ ശകലങ്ങൾ ശേഖരിക്കാൻ കഴിയും. ഇപ്പോൾ മൂന്ന് കമ്പ്യൂട്ടറുകളിൽ ഈ ഫൈലിന്റെ പല ശകലങ്ങൾ ഉണ്ട്. ഇനി ഈ മൂന്ന് കമ്പ്യൂട്ടറുകളിലേക്കും മറ്റൊരു കമ്പ്യൂട്ടറിന് അതിലുള്ള ടോറന്റ് ഉപയോഗിച്ചുകൊണ്ട് ബന്ധപ്പെടാൻ കഴിയും. അങ്ങിനെ ഒരേ ഫൈലിന്റെ പല ഭാഗങ്ങൾ ഒരേ സമയം പല ദിക്കുകളിൽ നിന്നും ശേഖരിച്ച് കൊണ്ട്, ഒരു പൂർണ്ണമായ ഫൈൽ ടോറന്റിന് സൃഷ്ടിക്കാൻ കഴിയും.

സാധാരണ ടോറന്റിലൂടെ ഒരു വലിയ ഫൈൽ ലഭിക്കാൻ ശ്രമിക്കുമ്പോൾ പല പ്രദേശങ്ങളിലെ പല കമ്പ്യൂട്ടറുകളിൽ നിന്നും ഒരേ ഫൈലിന്റ പല ശകലങ്ങൾ വന്നുകൊണ്ടിരിക്കും. അതേ സമയം, ഈ കമ്പ്യൂട്ടറിൽ നിന്നും മറ്റു കമ്പ്യൂട്ടറുകളും ഈ ഫൈലിന്റെ ശകലങ്ങൾ എടുത്തുകൊണ്ടിരിക്കും.

ടോറന്റിന് ഈ ശകലങ്ങളെ ശരിയായ രീതിയിൽ സംയോജിപ്പിച്ച് പൂർണ്ണമായ ഒരു ഫൈൽ സൃഷ്ടിക്കാൻ ആവും.

ഇങ്ങിനെ ബന്ധിക്കപ്പെട്ടിട്ടുള്ള കമ്പ്യൂട്ടറുകളിൽ നിന്നും ഏതാനും കമ്പ്യൂട്ടറുകൾ വിട്ടുപോയാലും പ്രശ്നമില്ല. അതേ സമയം കൂടുതൽ കമ്പ്യൂട്ടറുകൾ ഈ കണ്ണികളിൽ ബന്ധിക്കപ്പെട്ടാലും പ്രശ്നമില്ല.

ടോറന്റിലൂടെയുള്ള ഡൗൺലോഡ് നിങ്ങൾക്ക് എപ്പോൾ വേണമെങ്കിലും നിർത്താനോ, താൽക്കാലികമായി നിർത്താനോ കഴിയും. ഡൗൺലോഡ് നിർത്തിവച്ചഇടത്ത് നിന്ന് പുനരാരംഭിക്കാനും ആവും.

സാങ്കേതിക പദങ്ങളുടെ അരോചകത്വം ഇല്ലാതെ വിവരിച്ചാൽ ഇതാണ് ടോറന്റ്.

**എങ്ങിനെയാണ് ടോറന്റ് ആരംഭിക്കുക?**

ആദ്യം ഒരു ടോറന്റ് ക്ളൈയ്ന്റ് ഡൗൺലോഡ് ചെയ്യുക. അത് install ചെയ്യുക. ഇൻസ്റ്റോലേഷൻ ഫൈൽ ഓടുന്നില്ലെങ്കിൽ, അതിൻമേൽ റൈറ്റ് ക്ളിക്ക് ചെയ്യുക. പ്രോപ്പട്ടീസിലേക്ക് പോകുക. ....ക്ളിക്ക് ചെയ്യുക.

ഇനി നിങ്ങൾക്ക് ആവശ്യമുള്ളത് എന്താണ് എന്നുവച്ചാൽ അതിനെ ഇന്റർനെറ്റിൽ Search ചെയ്യുക. ഉദാഹരണം: Bible Torrent

ഫൈലുള്ള സൈറ്റ് സന്ദർശിക്കുക. എന്നിട്ട് Torrent File ഡൗൺലോഡ് ചെയ്യുക. ഈ ഫൈൽ നിങ്ങളുടെ കമ്പ്യൂട്ടറിൽ



ചില ടോറന്റ് സോഫ്റ്റ്വേർ ഡൗൺലോഡ് ചെയ്യുമ്പോൾ, ശ്രദ്ധിക്കാതിരുന്നാൽ പലപ്പോഴും ആവശ്യമില്ലാത്ത വേറെ ചില സോഫ്റ്റ്വേറുകളും ഡൗൺലോഡ് ചെയ്യപ്പെടാൻ സാധ്യതയുണ്ട്. ഈ സാധ്യത ഒഴിവാക്കാനായി ഇവിടെ കൊടുത്തിട്ടുള്ള ചിത്രങ്ങൾ കാണുക.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

SEARCH Bible Torrent file
Visit any Torrent site
Get this Torrent
Caution from G Chrome
Download has commenced
Bandwidth allocation
Hide

Download

ഓടിക്കുമ്പോൾ, ടോറന്റ് തുറക്കും. ഡൗൺലോഡ് തുടങ്ങും.

നിങ്ങൾക്ക് ഡൗൺലോഡ്, അപ്പ്ലോഡ് സ്പീഡ് പരിധികൾ, Low, Normal, High, എന്നിങ്ങനെ സെറ്റ്ചെയ്യാൻ കഴിയും. ഇതിനായി ഫൈലിൽ റൈറ്റ് ക്ളിക്ക് ചെയ്യുക.

ഒരു സൗജന്യ ടോറൻറ് ക്ളൈന്റ് ഈ ലിങ്കിൽ നിന്നും ലഭിക്കുന്നതാണ്.

നിങ്ങളുടെ ടോറന്റ് ഉപയോഗം ഇന്റർനെറ്റിലെ മറ്റുള്ളവരിൽ നിന്നും ഒളിക്കാനായി ഈ ലിങ്ക് പരിശോധിച്ചുനോക്കൂ.

**ഓർമ്മിക്കുക**. കോപ്പിറൈറ്റ് ചെയ്യപ്പെട്ടിട്ടുള്ള ഫൈലുകൾ, (സിനിമകൾ ഉൾപ്പെടെ), ഡൗൺലോഡ് ചെയ്യുന്നത് കുറ്റമാണ്. ചില വെബ്സൈറ്റുകളിൽ നിന്നും നിയമപരമായി തെറ്റില്ലാതെ ഡൗൺലോഡ് ചെയ്യാവുന്ന അനവധി ടോറന്റ് ഫൈലുകൾ ലഭ്യമാണ്. ഈ ലിങ്ക് ഒന്ന് പരിശോധിച്ച് നോക്കൂ.

Or this one
Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# ഭാഷയും മനസ്സമ്മർദ്ദവും

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

View the VIDEO

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന സമൂഹങ്ങളിലെ ആളുകളെ ഇങ്ഗ്ളിഷ് സംസാരിക്കുന്ന ജനതയുമായി താരതമ്യം ചെയ്യുമ്പോൾ കാര്യമായ ഒരു പ്രശ്നം നേരിടുന്നതായിക്കാണാം. ഫ്യൂഡൽ ഭാഷകൾ എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത് ഉച്ചനീചത്വകോഡുകൾ ഉള്ള ഭാഷകളാണ്. ലോകത്തിലെ ഒട്ടുമിക്ക ഭാഷകൾക്കും ഈ പ്രവണതയുണ്ട് എന്നാണ് തോന്നുന്നത്. ശരിക്കും അറിയില്ല.

മലയാളത്തിൽ ഇത് ഇപ്രകാരമാണ്. ഇങ്ഗ്ളിഷിലെ You എന്ന പദം *നീ, ഇയാൾ, താൻ, നിങ്ങൾ, താങ്കൾ, സാർ*, തുടങ്ങിയവാക്കുകളായി ആളെ നോക്കി തരം തിരിക്കുന്നു. He എന്ന വാക്ക് *അവൻ, പുള്ളി, പുള്ളിക്കാരൻ, അയാൾ, അദ്ദേഹം, അങ്ങുന്ന്, സാർ* തുടങ്ങിയവായായ് മാറുന്നു. She എന്ന വാക്ക് *അവൾ, പുള്ളി, പുള്ളിക്കാരി, അയാൾ, അവർ, മാഢം* എന്നൊക്കേയും. ഇതിനൊക്കെപ്പുറമെ, ചെറുക്കൻ, കുട്ടി എന്നൊക്കെയുള്ള തരം താഴ്ത്തുന്ന വാക്കുകളും ഉണ്ട്, മലയാളത്തിൽ.

വടക്കേ മലബാറിൽ ഏതാനും ദശാബ്ദങ്ങൾക്ക് മുമ്പ് വരെയുണ്ടായിരുന്ന മലബാർ ഭാഷയിൽ, You എന്ന വാക്ക് *ഇഞ്ഞി*, എന്നും *ഇങ്ങൾ* എന്നും മാത്രമായേ ആളെ തരംതിരിക്കാറുള്ളു. He എന്ന വാക്ക് *ഓൻ* എന്നും, *അയാൾ* എന്നും, *ഓര്, ഓല്* എന്നും ആയി തരംതിരിക്കുന്നു. She എന്ന വാക്കിനെ തർജ്ജമചെയ്യുന്നത് *ഓൾ* എന്നും *ഓര്, ഓല്* എന്നുമായാണ് തരം തിരിക്കുന്നത്.

മലബാർ ഭാഷ ഇക്കാര്യത്തിൽ കഠിനമാണ്. സാധാരണ പണിചെയ്യുന്ന സ്ത്രീയെപ്പറ്റി *ഓള്* എന്നാണ് ഉപയോഗിക്കുക. എന്നാൽ ഇതേ സ്ത്രീ ഏതാനും ലക്ഷങ്ങൾ മുടക്കി ഒരു ടീച്ചർ തൊഴിൽ സമ്പാദിച്ചാൽ, ഉടനെ അങ്ങാടിയിലും മറ്റും *ഓര്* ആവും. ആ ആളുടെ വ്യക്തത്വം 180 ഡിഗ്രി മലക്കം മറിയും.

ഇത്യാദി ഭാഷകൾ ആളുകളിൽ നിത്യവും ഒരു ബഹുമാനത്തിനായുള്ള അഭിവാഞ്ജ വളർത്തും. ബഹുമാനമാണ് എല്ലാം. മറ്റ് വ്യക്തിപരമായ ഗുണങ്ങൾക്കൊന്നും യാതോരുവിലയും ഇല്ല. ഓരോ ആളുടേയും ബഹുമാന അളവിലുള്ള വളർച്ച മറ്റുള്ളവരിൽ കാര്യമായ മാനസിക സമ്മർദ്ദം വളർത്തും. കാരണം, ഫ്യൂഡൽ ഭാഷയിലുള്ള സമൂഹങ്ങൾ ആളുകളെ മൂല്യനിർണ്ണയം ചെയ്യുന്നത്, താരതമ്യം ചെയ്തുകൊണ്ടാണ്. ഇതിനാൽ ഒരാൾ ഉയർന്നാൽ മറ്റെയാൾ താഴും.

ആളുകൾ തമ്മിൽ തമ്മിൽ പാരവച്ചുകൊണ്ടെയിരിക്കും. ഈ പ്രവണത തിരുവിതാംകൂറിൽ വന്നിരുന്ന പല ഇങ്ഗ്ളിഷ് എഴുത്തുകാരും രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ ബഹുമാന-അപമാന കോഡുകൾ വ്യക്തിബന്ധങ്ങളിലും, കുടുംബബന്ധങ്ങളിലും, ജനങ്ങൾ ഉദ്യോഗസ്ഥരുമായി ഇടപഴകുമ്പോഴും മറ്റും കാര്യമായി പ്രശ്നങ്ങൾ വരുത്തുന്നുണ്ട്. ബഹുമാനം അവകാശപ്പെടുന്നവർക്ക് ഇത് മറ്റെയാൾ നൽകിയില്ലെങ്കിൽ ആകെ മാനസിക സമ്മർദ്ദം വരും.

തൊഴിൽ പരമായും കുടുംബപരമായും, വ്യാപാരപരമായും ഇങ്ങിനെ അംഗീകരിക്കാൻ പറ്റാത്ത വ്യക്തിബന്ധങ്ങളിൽ അകപ്പെട്ട് കുടുങ്ങിപ്പോയാൽ, മാനസിക സമ്മർദ്ദം വരും. തിരുവിതാംകൂറിൽ ഒരു ചെറുകിട ഉദ്ദ്യോഗസ്ഥനെപ്പോലും *നിങ്ങൾ* എന്ന് ഒരു ഇന്ത്യൻ പൗരൻ സംബോധനചെയ്താൽ മതി, കൊലപാതകം ചെയ്യാനുള്ള *ഹാൽ* ആ ഉദ്യോഗസ്ഥനിൽ ഉയരും. പൊതുജനത്തിന്റെ ജീവനക്കാരൻ എന്ന് പറയപ്പെടുന്ന ഉദ്യോഗസ്ഥനെ, *സാർ* എന്ന് വിളിച്ചാലെ പ്രശ്നം ഒതുക്കാൻ പറ്റുള്ളു. പണ്ട് കാലങ്ങളിൽ മലബാറിൽ ഈ *സാർ* വിളിയില്ലായിരുന്നു. ഉദ്യോഗസ്ഥനേയും അദ്ധ്യാപകരേയും *നിങ്ങൾ* എന്ന് അല്ലെങ്കിൽ *ഇങ്ങൾ* എന്നാണ് സംബോധനചെയ്യാറ്. ഇത് തിരുവിതാംകൂറിൽ നിന്നും കേരളത്തിന്റെ പിറവിക്ക് ശേഷം കുറേശ്ശ, കുറേശ്ശെ വന്നുകൊണ്ടിരുന്ന തിരുവിതാംകൂർ ഉദ്യോഗസ്ഥർക്ക് സഹിക്കാൻ പറ്റാത്ത ഒരു കാര്യമായിരുന്നു.

മാനസിക പ്രശ്നങ്ങൾക്ക് മനോരോഗവിദഗ്ദ്ധനെ കൺസൾട്ട് ചെയ്യുന്നത് നല്ലകാര്യമാണോ എന്നറിയില്ല. ഇക്കൂട്ടർ രണ്ടുതരക്കാരാണ്. സൈക്കോളജിസ്റ്റും, സൈക്യാട്രിസ്റ്റും. രണ്ടുപേർക്കും ഈ ഭാഷാപ്രശ്നത്തെക്കുറിച്ച് പാഠപുസ്തകത്തിൽ നിന്നും വിവരം ലഭിച്ചിരിക്കാൻ ഇടയില്ല. ജീവജാലങ്ങളുടെ തലച്ചോറും, ഓർമ്മയും, ചിന്തയും, വികാരങ്ങളും മറ്റും എങ്ങിനെയാണ് സംഭവിക്കുന്നത് എന്നതിനെക്കുറിച്ച് കാര്യമായ വിവരം ഒന്നും തന്നെ ഇവർക്കും ഇല്ലാ എന്നുള്ളതാണ് വാസ്തവം. ഏതാനും പതിറ്റാണ്ടുകൾക്ക് മുമ്പ്, മാനസികരോഗം ഉണ്ട് എന്ന് ഇവർ ആരോപിച്ചിരുന്നവരുടെ തലയോട്ടി തുറന്ന് തലച്ചോറിലെ ഒരു ലോബ്, കത്തികൊണ്ട് മാന്തുന്ന പരിപാടിയുണ്ടായിരുന്നു (Lobotomy). ഇതിന്റെ ഭോഷ്ക്കത്തരം പുറത്തുവന്നതോടെ ഇത് നിരോധിക്കപ്പെട്ടു. എന്നാൽ ഇന്നും തലച്ചോറിലേക്ക് കറണ്ട് കടത്തിവിടുന്ന ഒരു ഏർപ്പാട് കാര്യമായിത്തന്നെ നടക്കുന്നുണ്ട്.

മനസിക സമ്മർദ്ദം പലപ്പോഴും വ്യക്തിവിരോധത്താലോ, അല്ലെങ്കിൽ ആധിപത്യം സമ്മതിക്കായ്മയും, സ്വരച്ചേർച്ചയില്ലായ്മയും, മറ്റുള്ളവരുടെ താളത്തിനൊത്ത് നീങ്ങാൻകൂട്ടാക്കാത്തതും, മറ്റ് ചിലപ്പോൾ തലച്ചോറിലേക്ക് പുറത്ത് നിന്നും വരുന്ന എന്തെങ്കിലും, ഇന്നും മനസ്സിലാക്കാൻ പറ്റാത്ത, അതീന്ദ്രിയ സിഗ്നലുകളും മറ്റുമാകാം.

മാനസിക സമ്മർദ്ദത്തിന് പറ്റിയ ചികിത്സാ ഉപാധി ഹോമിയോപതിയാണ്. ഈ ചികിത്സാവിഭാഗം, ഓരോ മനുഷ്യന്റെയും മാനസിക നിലവാരം, ഓരോ അവസ്ഥയായാണ് കാണുന്നത്. രോഗമായല്ല.

ഇന്ന് പല വികസിത രാജ്യങ്ങളിലും, സൈക്യാട്രിയെ ചോദ്യം ചെയ്യുന്ന പല വേദികളും ഉണ്ട്. മുകളിൽ നൽകിയിരിക്കുന്ന ലിങ്ക് വഴി ഇതു സംബന്ധിച്ച വിഡിയോകൾ കാണുക.

# പഴയ മലയാള സിനിമാ ഗാനങ്ങൾക്ക് ഇങ്ഗ്ളിഷിലൊരു വ്യാഖ്യാനം (annotation).

## രാജശിൽപ്പി നീയെനിക്കൊരു പൂജാവിഗ്രഹം തരുമോ......

പഞ്ചവൻകാട് എന്ന സിനിമയിൽ പി. സുശീല പാടിയ ഗാനം. രചന വയലാർ, സംഗീതം പറവൂർ ജീ. ദേവരാജൻ

Panchavankaadu

View the VIDEO

It is the yearning for an idol for worship; for her to drape in offerings of flowers. She would *decorate* its body with sacred passions; in its heart, sweet elixirs of longings will be poured.

In the *hallowed secrecy* of the soundless nights, she would come with her offerings, for her daily bliss of passionate *ritualistic mating* . She would fill in his fragrant bowls with fresher offerings.

In those *feverish moments*, she would forget everything, and spread out into a heavenly world.

**Vayalar** has fantastically carved in superb words, the secret world of female fantasy, as it moves in close conjunction with cravings for one's own lover. The music has a mellowed quality, as it moves in the background in slow cadence, in careful rhythm to the gentle theme. **G Devarajan's** music simply blends divinely with Vayalar's tender delineation!

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ നിന്നും

From English Classical literature

ബ്രൂട്ടിഷ് ക്ളാസിക്കൽ സാഹിത്യകാരന്മാരിൽ അഗ്രഗണ്യനാണ് Oscar Wilde. ഇദ്ദേഹത്തിന്റെ കൃതികൾക്ക് ദിവ്യമായൊരു കാവ്യമനോഹാരിതയുണ്ടായിരുന്നു. വാക്കുകൾക്ക് നിറം നൽകാനും, അവയെക്കൊണ്ട് ആനന്ദനൃത്തം ചെയ്യിക്കാനും, മാസ്മരികമായ ശോകവിമൂകത സൃഷ്ടിക്കാനും ഇദ്ദേഹത്തിന് കഴിയുമായിരുന്നു. ഇദ്ദേഹത്തിന്റെ Poems in Prose എന്ന കൃതിയിലെ ഒരു ചെറിയ കഥയാണ് ഇവിടെകൊടുത്തിരിക്കുന്നത്.

ഇങ്ഗ്ളിഷിൽ അൽപംമാത്രം ജ്ഞാനവും, ഒരളവുവരെ അതിനോട് അവജ്ഞതയും, ആ ഭാഷയോട് വലിയ കടപ്പാട് കാണിക്കാത്തതുമായ ആളുകൾ, ഇങ്ഗ്ളിഷ് ഒരു സ്പോക്കണ് ഭാഷാരൂപത്തിൽ എല്ലായിടത്തും യതോരു ലക്കുംലഗാനും ഇല്ലാതെ ഉപയോഗിക്കുന്ന ഈ കാലഘട്ടത്തിൽ, ഇങ്ഗ്ളിഷ് ക്ളാസിക്സിന്റെ പ്രസക്തി വളരെ അധികമായി വളരുന്നു. കാരണം, ഇന്ന്, എല്ലാവരും തെറിവാക്കുകളും, അസഭ്യപ്രയോഗങ്ങളും, ഉപയോഗിച്ച് ഇങ്ഗ്ളിഷ് ജ്ഞാനം ഒരു കുറുക്കു വഴിയിലൂടെ പ്രകടിപ്പിക്കാനുള്ള ധൃതിയിലാണ്. എന്നാൽ ഇങ്ഗ്ളിഷിലെ അഗാധമായ മൂല്യങ്ങളുടേയും, ലോലമായ ആശയ വിനിമയ സംവിധാനങ്ങളുടേയും, മനുഷ്യനോടും, മൃഗങ്ങളോടും ഉള്ള മാന്യമായ പെരുമാറ്റങ്ങളുടേയും മറ്റും ഉറവിടമാണ് ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യം. ഇത് Shakespeareറുടെ കൃതികളിൽ നിന്നും വ്യത്യസ്തമാണ്.



OSCAR WILDE
Image taken from De Profundis published by
G P PUTNAM'S SONS, NEW YORK & LONDON, in 1905

**THE MASTER**

Now when the darkness came over the earth Joseph of Arimathea, having lighted a torch of pinewood, passed down from the hill into the valley. For he had business in his own home.

And kneeling on the flint stones of the Valley of Desolation he saw a young man who was naked and weeping. His hair was the colour of honey, and his body was as a white flower, but he had wounded his body with thorns and on his hair had he set ashes as a crown.

And he who had great possessions said to the young man who was naked and weeping, ‘I do not wonder that your sorrow is so great, for surely He was a just man’.

And the young man answered, ‘It is not for Him that I am weeping, but for myself. I too have changed water into wine, and I have healed the leper and given sight to the blind. I have walked upon the waters, and from the dwellers in the tombs I have cast out devils. I have fed the hungry in the desert where there was no food, and I have raised the dead from their narrow houses, and at my bidding, and before a great multitude, of people, a barren fig-tree withered away. All things that this man has done I have done also. And yet they have not crucified me.’

From: Poems in Prose.

**നാഥൻ**

ഭൂമിയിൽ ഇരുട്ട് വന്നുചേർന്നപ്പോൾ, തന്റെ പൈൻമരം കൊണ്ടുള്ള ചൂട്ട കത്തിച്ച്, *ഹറിമത്തിയയിലെ ജോസഫ്* കുന്നിൻപുറത്ത് നിന്ന് താഴ്വരയിലേക്ക് നീങ്ങി. കാരണം അയാൾക്ക് സ്വന്തം ഗൃഹത്തിൽ ചെയ്തുതീർക്കേണ്ടുന്ന കാര്യങ്ങൾ ഉണ്ടായിരുന്നു.

ആശാഭംഗത്തിന്റെ താഴ്വരയിൽ, തീക്കൽപാറ പാകിയ നിലത്ത് മുട്ടുകുത്തിനിൽക്കുന്ന, നഗ്നനും, വിലപിക്കുന്നവനുമായ ഒരു യുവാവിനെ, അയാൾ കണ്ടു. അയാളുടെ മുടികൾക്ക് തേനിന്റെ നിറവും, അയാളുടെ ശരീരം ഒരു വെള്ള പൂ പോലെയുമായിരുന്നു, എന്നാൽ അയാൾ അയാളുടെ ശരീരത്തെ മുൾച്ചെടികൾ കൊണ്ട് മുറിവേൽപ്പിക്കുകയും, ചാരങ്ങളെ ഒരു കിരീടമായി വെയ്ക്കുകയും ചെയ്തിരുന്നു.

നഗ്നനും, വിലപിച്ചുകൊണ്ടിരുന്നവനുമായ ആ യുവ മനുഷ്യനോട്, വളരെയധികം ആസ്തികളുള്ള അയാൾ പറഞ്ഞു, ‘നിങ്ങളുടെ ദുഖം ഇത്രയധികമാണ് എന്നതിൽ ഞാൻ അത്ഭുതപ്പെടുന്നില്ല, കാരണം തീർച്ചയായും അയാൾ ഒരു നീതിമാനായിരുന്നു’.

അപ്പോൾ ആ യുവാവ് പറഞ്ഞു, ‘ഞാൻ വിലപിക്കുന്നത് ആയാൾക്ക് വേണ്ടിയല്ല, മറിച്ച് എനിക്ക് വേണ്ടിയാണ്. ഞാനും വെള്ളത്തെ വീഞ്ഞായി മാറ്റിയിട്ടുണ്ട്, ഞാൻ കുഷ്ടരോഗികളെ സൗഖ്യപ്പെടുത്തുകയും കുരുടർക്ക് കാഴ്ച നൽകുകയും ചെയ്തിട്ടുണ്ട്. ജലത്തിന്റെ മുകൾപ്പരപ്പിലൂടെ ഞാൻ നടന്നിട്ടുണ്ട്, ശവകുടീരങ്ങളിൽ വസിക്കുന്നവരിൽ നിന്നും പിശാചിനെ ഞാൻ വലിച്ച് പുറത്തെടുത്തിട്ടുണ്ട്. ആഹാരമില്ലാതിരുന്ന മരുഭൂമിയിൽ ഞാൻ വിശക്കുന്നവരെ ഊട്ടിയിട്ടുണ്ട്, മരിച്ചവരെ അവരുടെ വീതികുറഞ്ഞ വീടുകളിൽനിന്നും ഞാൻ ഉയർത്തെഴുന്നേൽപ്പിച്ചിട്ടുണ്ട്, എന്റെ കൽപനകേട്ട്, അതും വലിയൊരു ജനക്കൂട്ടത്തിന്റെ മുന്നിൽ വച്ചും, ഒരു ഊഷര അത്തിമരം വാടിക്കരിഞ്ഞുപോയി. ഈ ആൾ ചെയ്തതെല്ലാം ഞാനും ചെയ്തിട്ടുണ്ട്. എന്നിട്ടും, അവർ എന്നെ ക്രൂശിച്ചില്ല.

# വീട്ടിലിരുന്ന്കൊണ്ട് നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് പഠിക്കൂ

ആദ്യം നമുക്ക് ഇങ്ഗ്ലിഷിലെ അക്ഷരങ്ങൾ പഠിക്കാം. ഇവയിലെ ഉച്ചാരണങ്ങൾ ശരിക്കും ശ്രദ്ധിക്കുക. ഇങ്ഗ്ലിഷിലെ അക്ഷരങ്ങൾക്ക് രണ്ട് രൂപമുണ്ട്. Capital letter റും Small letter റും. പൊതുവായി പറഞ്ഞാൽ വാക്യങ്ങളുടെ തുടക്കത്തിലും പേരിന്റെ തുടക്കത്തിലും മറ്റും ആണ് Capital letter ഉപയോഗിക്കേണ്ടത്. മറ്റ് ഉപയോഗത്തിന് പൊതുവെ Small letter ആണ് ഉപയോഗിക്കാറ്.

Englishൽ 26 alphabets അഥവാ ലിപികളാണ് ഉള്ളത്. ഈ ചുരുങ്ങിയ alphabets കൊണ്ട് ഒട്ടനവധി വിജ്ഞാനങ്ങളും, മനുഷ്യവിചാരങ്ങളും, വികാരങ്ങളും ഈ ഭാഷയ്ക് കൈകാര്യം ചെയ്യാൻ പറ്റുന്നുണ്ട്.

പൊതുവെ വ്യക്തികൾ, സ്ഥലങ്ങൾ, പ്രസ്ഥാനങ്ങൾ എന്നിവയുടേയൊക്കെ മുന്നിൽ, വാക്യങ്ങളുടെ തുടക്കത്തിൽ തുടങ്ങിയ സ്ഥലത്തെല്ലാം ആദ്യത്തെ അക്ഷരം തുടങ്ങുന്നത് capital letterൽ ആണ്. മാത്രവുമല്ല ഇംഗ്ലിഷിലെ Mr, Mrs, Miss തുടങ്ങിയ വാക്കുകളുടെ ആദ്യത്തെ അക്ഷരം capital letter കൊണ്ടാണ് തുടങ്ങുന്നത്.

Capital letters വലിയക്ഷരങ്ങൾ

| | | | | | | |
|---|---|---|---|---|---|---|
| A | B | C | D | E | F | G |
| H | I | J | K | L | M | N |
| O | P | Q | R | S | T | U |
| V | W | X | Y | Z | | |

Small letters ചെറിയക്ഷരങ്ങൾ

| | | | | | | |
|---|---|---|---|---|---|---|
| a | b | c | d | e | f | g |
| h | i | j | k | l | m | n |
| o | p | q | r | s | t | u |
| v | w | x | y | z | | |

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# ചില ചെറിയ പദങ്ങൾ

ചില ചെറിയ പദങ്ങൾ നോക്കാം. യാതോരു കാരണത്താലും പഠനം സങ്കീർണ്ണമാണ് എന്ന് ധരിക്കരുത്. ഏതാനും ചില ചെറിയ വാക്കുകൾ സ്വായത്തമാക്കിയാൽ തന്നെ ഇങ്ഗ്ലിഷിലെ പ്രാവീണ്യം വളരെ പെട്ടന്ന് ഉയരും.

I ഞാൻ (എപ്പോഴും Capital letter രൂപത്തിൽ എഴുതണം)

This ഇത്

That അത്

It ഇത്, അത്

These ഇവ

Those അവ

a ഒരു

The പ്രസക്തമായ കാര്യത്തെ സൂചിപ്പിക്കുന്ന ഒരു വാക്കാണ്.

Is ആണ് (ഏകവചനങ്ങളോടാണ് ഉപയോഗിക്കേണ്ടത്)

Are ആണ് (ബഹുവചനങ്ങളോടാണ് ഉപയോഗിക്കേണ്ടത്)

Am ആണ് (I [ഞാൻ] എന്ന പദിത്തിന്റെ കൂടെ മാത്രമെ ഉപയോഗിക്കാവൂ)

This is a pen എന്നുവച്ചാൽ, ഇത് ഒരു പേനയാണ്.

That is a pen എന്നുവച്ചാൽ, അത് ഒരു പേനയാണ്.

This is the pen എന്നുവച്ചാൽ, ഇതാണ് ആ (പ്രസക്തമായ) പേന.

a എന്ന അക്ഷരം ഒരു എന്ന അർത്ഥം നൽകുന്നു. ഇവിടെ അറിയേണ്ടകാര്യം, a, e, i, o, u (Vowels) തുടങ്ങിയ ലിപികളാൽ തുടങ്ങുന്ന വാക്കുകളുടെ മുന്നിൽ ഒരു എന്ന പദം ഉപയോഗിക്കപ്പെടുമ്പോൾ അത് an എന്നായി മാറുന്നു. ഉദാഹരണത്തിന്, This is an apple (ഇത് ഒരു apple ആണ്).

a എന്ന പദം വാക്യത്തിൽ ഉപയോഗിക്കുമ്പോൾ ചെറിയൊരു ശബ്ദവ്യത്യാസം വരുത്തണം.

ഇങ്ഗ്ലിഷ് മലയാളത്തിൽ നിന്നും തികച്ചും വ്യത്യസ്ഥമായ ഒരു ഭാഷയാണ്. ലിപികളിലും, വാക്യഘടനയിലും, ഉച്ചാരണശൈലിയിലും മാത്രമല്ല, ഇങ്ഗ്ലിഷ് ഉളവാക്കുന്ന സാമൂഹ്യ ഘടനയിലും മലയാളത്തിൽ നിന്നും വളരെ, വളരെ വ്യത്യാസമുള്ള ഒന്നാണ് ഇങ്ഗ്ലിഷ്.

ഇങ്ഗ്ലിഷ് വാക്കുകളും, വാക്യങ്ങളും മലയാളത്തിലേക്ക് തർജമചെയ്യുമ്പോൾ പലപ്പോഴും ഇങ്ഗ്ലിഷിൽ ഉദ്ദേശിച്ചിരുന്ന യഥാർത്ഥ ആശയമോ വൈകാരിക ഭാവങ്ങളോ മലയാളത്തിൽ എത്തിച്ചേരാറില്ല. മാത്രവുമല്ല പലപ്പോഴും ഇങ്ഗ്ലിഷ് ഉദ്ദേശിച്ചിട്ടില്ലാത്ത സാമൂഹ്യ ഘടനകളും തർജമയിൽ കടന്ന് കൂടുന്നു.

# വലിയക്ഷരങ്ങൾ



Capital letters ഉപയോഗിക്കുന്നതിന്റെ ഏതാനും ഉദാഹരണങ്ങൾ നോക്കുക.

ഇനി ഒന്നുകൂടിപ്പറയാനുണ്ട്. Englishലെ I എന്ന അക്ഷരത്തിന് *ഞാൻ* എന്ന അർത്ഥവുമുണ്ട്. അങ്ങിനെ I എന്ന അക്ഷരം *ഞാൻ* എന്ന അർത്ഥിൽ ഉപയോഗിക്കുമ്പോഴം capital letterറിലാണ് എഴുതേണ്ടത്.

ഉദാ: I am a boy : ഞാൻ ഒരു (ആൺ) കുട്ടിയാണ്.

I like you: എനിക്ക് നിങ്ങളെ ഇഷ്ടമാണ്.

I want a room:എനിക്ക് ഒരു മുറി വേണം.

Capital letter ഉപയോഗിക്കുന്നതിന്റെ ഏതാനും ഉദാഹരണങ്ങൾ നോക്കുക

I am going to America: ഞാൻ Americaലിലേക്ക് പോകുകയാണ്.

He is a nice man: അയാൾ ഒരു നല്ല മനുഷ്യനാണ്.

Her name is Kate: അയാളുടെ പേര് Kate എന്നാണ്.

Peter and Henry are friends: Peter റും Henry യും ചങ്ങാതിമാരാണ്.

I went to Calicut yesterday: ഞാൻ ഇന്നലെ കോഴിക്കോട് പോയി.

I love to live in Bombay: എനിക്ക് ബോംബെയിൽ ജീവിക്കുവാൻ ഇഷ്ടമാണ്.

I want to buy Adobe Photoshop: എനിക്ക് Adobe Photoshop വാങ്ങിക്കാൻ ആഗ്രഹമുണ്ട്.

I did see the film *Titanic*: *Titanic* എന്ന സിനമ ഞാൻ കണ്ടിട്ടുണ്ട്.

You should visit Lake Victoria: നിങ്ങൾ Lake Victoria സന്ദർശിക്കണം.

This huge forest is called Amazon: ഈ കൂറ്റൻ കാടിനെ Amazon എന്നാണ് വിളിക്കുന്നത്.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# *a* എന്ന അക്ഷരം

English ലിപികളിലെ ആദ്യ അക്ഷരമായ *a* എന്ന ലിപിക്ക് *ഒരു* എന്ന അർത്ഥം ഉണ്ട്.

ഉദാ: This is a book: ഇത് ഒരു പുസ്തകമാണ്.

ഇവിടെ *ഒരു* എന്ന പദം Englishലെ *a* എന്ന വാക്കാണ് ഉണ്ടാക്കുന്നത്.

ഇവിടെ കൊടുത്തിരിക്കുന്ന വാക്കുകളും, അവയുടെ മുന്നിൽ കൊടുത്തിരിക്കുന്ന a യും ശ്രദ്ധിക്കുക. അവ കേട്ടും ആവർത്തിച്ചും പഠിക്കുക.

*a* ഉപയോഗിക്കുന്നതിന്റെ ഉദാഹരണം. *a* എന്ന പദം വാക്യത്തിൽ ഉപയോഗിക്കുമ്പോൾ ചെറിയൊരു ശബ്ദവ്യത്യാസം വരുത്തണം:

| | |
|---|---|
| I want a pen: | എനിക്ക് *ഒരു* പേന വേണം. |
| He is a nice man: | അയാൾ *ഒരു* നല്ല മനുഷ്യനാണ്. |
| She is a doctor: | അയാൾ (F) *ഒരു* ഡോക്ടറാണ്. |
| Why do you want a cow? | നിങ്ങൾക്ക് എന്തിനാണ് *ഒരു* പശുവിനെ ആവശ്യം? |
| Did he give you a car? | അയാൾ നിങ്ങൾക്ക് *ഒരു* കാർ തന്നുവൊ? |
| There is a place I know, where we can go: | നമുക്ക് പോകാൻപറ്റുന്ന *ഒരു*സ്ഥലംഎനിക്കറിയാം |
| She does seem to be a nice person: | അയാൾ *ഒരു* നല്ല വ്യക്തിയാണെന്ന് തോന്നുന്നു. |
| What kind of a man are you? | നിങ്ങൾ *എന്തൊരു* തരം മനുഷ്യനാണ്? |

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# വവ്വലുകൾ

ഇനി പറയാനുള്ളത് a, e, i, o, u എന്നിവയെക്കുറിച്ചാണ്. ഇവയുടെ പേർ vowels എന്നാണ് ഈ ലിപികളിൽ ഏതെങ്കിലും ഒന്നു കൊണ്ട് തുടങ്ങുന്ന വാക്കുകളുടെ മുന്നിൽ a എന്നതിന് പകരം an എന്നാണ് ഉപയോഗിക്കേണ്ടത്. മാത്രവുമല്ല ഈ ലിപികളിൽ ഏതെങ്കിലുമൊരു ശബ്ദം കൊണ്ടാണ് തുടങ്ങുന്നതെങ്കിൽ കൂടി an ആണ് ഉപയോഗിക്കേണ്ടത്. an എന്ന പദത്തിന്റേയും അർത്ഥം *ഒരു* എന്നു തന്നെയാണ്.

ഉദാ: An apple, an elephant, an orange എന്നിങ്ങിനെ

ഈ നിയമത്തിന് ഏതാനും *exceptions* അഥവാ ഒഴിവുകൾ ഉണ്ട്.

ഈ chapterൽ കൊടുത്തിരിക്കുന്ന an എന്ന പദത്തോട് കൂടിയ വാക്യങ്ങൾ പഠിക്കുക. മാത്രവുമല്ല അവയുടെ അവസാനത്തിൽ കൊടുത്തിരിക്കുന്ന exceptionsഉം പഠിക്കുക.

'The' എന്നവാക്കിന്റെ പെതുവായ ഉച്ചാരണം (ശബ്ദം) എന്നാണ്. എന്നാൽ a, e, i, o, u എന്നീ ലിപികളാൽ തുടങ്ങുന്ന വാക്കുകളുടേയും ആ ശബ്ദത്താൽ തുടങ്ങുന്ന വാക്കുകളുടേയും മുന്നിൽ 'the' വരുമ്പോൾ ഉച്ചാരണം (ശബ്ദം) എന്നായി മാറുന്നു.

അടുത്ത പേജിൽ തുടരും....

## Sample sentences

I want an apple.
എനിക്കൊരു apple വേണം

He bought an elephant.
അയാളൊരു ആനയെ വാങ്ങിച്ചു.

She is going to be an engineer.
അയാളൊരു എഞ്ചിനിയർ ആകാൻ പോകുകയാണ്.

It is an oval shape.
അതൊരു ഓവൽ ആക്രിതിയിലാണ്.

We are eating an ice cream.
ഞങ്ങളൊ ഐസ്ക്രീമം കഴിക്കുകയാണ്.

Titanic was hit by an iceberg.
ടൈടാനിക്ക് ഒരു iceberg ആലാണ് ഇടിക്കപ്പെട്ടത്.

He was a General without an army
പട്ടാളം ഇല്ലാത്ത ഒരു General ആയിരുന്നു അയാൾ.

He was an object of ridicule.
അയാളൊരു പരിഹാസപാത്രമായിരുന്നു.

Everyone had an interest in seeing him dead.
അയാൾ മരിച്ചുകാണുന്നതിൽ എല്ലാവർക്കും ഒരു താത്പര്യമുണ്ടായിരുന്നു.

He was an able writer.
അയാൾ ഒരു കഴിവുള്ള എഴത്തുകാരനായിരുന്നു.

She is an admirable painter.
അയാളൊരു(F) സ്തുത്യർഹായായ painter ആയിരുന്നു.

Cover PAGE
Next PAGE
One Page BACK
Go BACK
Search
Go to Page NO
Close
Terms of USE

# വവ്വലുകൾ...........

He gave me an outline map.
അയാൾ എനിക്കൊരു outline map തന്നു.

He was not an unsuccessful businessman.
അയാളൊരു വജയം വരിക്കാത്ത ബിസിനസ്സുകാരനായിരുന്നല്ല.

She was an excellent cook.
അയാളൊരു ഉഗ്രൻ പാചകക്കാരിയായിരുന്നു.

It was an astonishing incident.
അതൊരു അത്ഭുതപ്പെടുത്തുന്ന സംഭവമായിരുന്നു.

He was an author with a lot of readers.
വളരെ അധികം വായനക്കാരുള്ള ഒരു എഴുത്തുകാരനായിരുന്നു അയാൾ.

It was an airless room.
വായുവില്ലാത്ത (വായുസഞ്ചാരംമില്ലാത്ത) ഒരുമുറിയായിരുന്നു അത്.

He was an editor no one liked.
ആരു ഇഷ്ടപ്പെടാത്ത ഒരു editor ആയിരുന്നു അയാൾ.

As an art, it was of no use.
കലയെന്ന നിലയിൽ അത് യാതൊരു ഉപയോഗവുമില്ലാത്തതായിരുന്നു.

There was an aroma in the room.
മുറിക്കകത്ത് ഒരു സുഗന്ധമുണ്ടായിരുന്നു.

She was an intimate friend of mine.
അയാൾ എന്റെയൊരു ആത്മമിത്രമായിരുന്നു.

I bought an umbrella.
ഞാൻ ഒരു കുട വാങ്ങിച്ചു.

## Exceptions (ഒഴിവുകൾ)

He is a university professor.
അയാളൊരു university പ്രൊഫസറാണ്.

It is a unique opportunity.
ഇതൊരു അപൂർവ്വഅവസരമാണ്.

It was a universal rule.
ഇത് ഒരു ലോകൈക നിയമമാണ്.

It was a unit used in the earlier days.
മുൻകാലങ്ങളിൽ ഉപയോഗിച്ചിരുന്ന ഒരു unit ആണ് ഇത്.

It was a unanimous decision.
അത് ഒരു ഏകകണ്ഠമായ തീരുമാനമായിരുന്നു.

It was a one-eyed bird.
അത് ഒരു ഒറ്റക്കണ്ണൻ പക്ഷിയായിരുന്നു.

# Nursery Rhymes of England

ബൃട്ടിഷ് Nursery Rhymesകളിൽ ഇങ്ഗ്ളിഷ് ഭാഷയുടെ പാരമ്പര്യങ്ങൾ അടങ്ങിയിരിക്കുന്നു. ഇവ ഓരോന്നായി പഠിച്ചാൽ, ഇങ്ഗ്ളണ്ടിന്റെ തനതായ പാരമ്പര്യങ്ങളുമായി ഒരു മാനസിക അടുപ്പം വരുത്താനുള്ള ആദ്യ കാൽവെപ്പ് നടത്താം. ഈ ലക്കത്തിൽ താഴെകൊടുത്തിരിക്കുന്നത് പഠിക്കുക.

## Old Macdonald had a farm

Old Macdonald had a farm ee-eye, ee-eye-oh.
And on that farm he had a duck ee-eye,ee-eye-oh.
With a quack, quack here and a quack, quack there.
Here a quack, there a quack, everywhere a quack, quack.
Old MacDonald had a farm, ee-eye,ee-eye-oh.

Old MacDonald had a farm ee-eye,ee-eye-oh.
And on that farm he had a cow ee-eye,ee-eye-oh.
With a moo, moo here and a moo, moo there.
Here a moo, there a moo, everywhere a moo, moo.
Quack, quack here and a quack, quack there.
Here a quack, there a quack, everywhere a quack, quack.
Old MacDonald had a farm ee-eye,ee-eye-oh.

Old MacDonald had a farm ee-eye,ee-eye-oh.
And on that farm he had a dog ee-eye,ee-eye-oh.
With a woof, woof here and a woof, woof there.
Here a woof, there a woof, everywhere a woof, woof.
Moo, moo here and a moo, moo there.
Here a moo, there a moo, everywhere a moo, moo.
Quack, quack here and a quack, quack there.
Here a quack, there a quack, everywhere a quack, quack.
Old MacDonald had a farm ee-eye,ee-eye-oh.

Old MacDonald had a farm ee-eye, ee-eye oh.
And on that farm he had a pig ee-eye, ee-eye oh.
With an oink, oink here and an oink, oink there.
Here an oink, there an oink, everywhere an oink, oink.
A woof, woof here and a woof, woof there.
Here a woof, there a woof, everywhere a woof, woof.
Moo, moo here and a moo, moo there.
Here a moo, there a moo, everywhere a moo, moo.
Quack, quack here and a quack, quack there.
Here a quack, there a quack, everywhere a quack, quack.
Old MacDonald had a farm ee-eye,ee-eye-oh.

